# ഷട്പ്രശ്നവിധികൾ

ഇതിൽ
ഭാഷാവ്യാഖ്യാനത്തോടുകൂടിയ
ആര്യാസപ്തതിയും
ഷട്പഞ്ചാശികയും
അടങ്ങിയിരിക്കുന്നു.

---

ടി. സി. പരമേശ്വരൻമൂസ്സത് അവർകളുടെ
ഭാഗിനേയനും ശിഷ്യനുമായ
പണ്ഡിതൻ, സി. കെ. വാസുദേവൻ മൂസ്സത്
അവർകളാൽ
പരിശോധിക്കപ്പെട്ടതു്.

---

തൃശ്ശിവപേരൂർ,
ഭാസം അച്ചുകൂടത്തിൽ
അച്ചടിച്ചതു്.
൧൧൦൩.

---



വില അണ ൪.

# ആൎയ്യാസപ്തതി

---

ശ്രീശാനാം ചരണാംഭോജപരാഗപരമാണവഃ
മനോമുകുരമസ്മാകം പുനീയുരനാരതം. ൧

ശ്രീശന്മാരുടെ പാദാരവിന്ദമാകുന്ന പരമാണുപരാഗങ്ങൾ നമ്മുടെ മനസ്സാകുന്ന കണ്ണാടിയെ എല്ലായ്പോഴും ശുദ്ധമാക്കിച്ചെയ്യട്ടെ.

പ്രസ്തുതഗ്രന്ഥത്തെ ഉണ്ടാക്കുവാൻ തുടങ്ങുന്ന ആചാൎയ്യൻ അവിഘ്നപരിസമാപ്തിക്കായിക്കൊണ്ട് ഇഷ്ടദേവതാനമസ്കാരത്തെ ചെയ്തതിന്നശേഷം പ്രാരംഭിക്കുവാനിച്ഛിക്കുന്നതിനെ പ്രതിജ്ഞ ചെയ്യുന്നു:—

രവിശശികുജബുധഗുരുഭൃഗു-
രവിജഗണേശാൻ പ്രണമ്യ ഭക്ത്യാഹം
വക്ഷ്യാമി സുസ്ഫുടതരം
പ്രശ്നജ്ഞാനം ഹിതായ ദൈവവിദാം. ൨

ആദിത്യൻ, ചന്ദ്രൻ, ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നീ ഗ്രഹങ്ങളേയും ഗണപതിയേയും ആദിയിങ്കൽ ഭക്തിയോടുകൂടെ നമസ്കരിച്ചിട്ട ഞാൻ ദൈവജ്ഞന്മാൎക്ക (ജ്യോതിഷികന്മാൎക്ക) ജ്ഞാനാഭിവൃദ്ധിക്കായിക്കൊണ്ടു പ്രശ്നജ്ഞാനത്തെ ഏറ്റവും സുസ്ഫുടമായ വിധത്തിൽ പറയുന്നുണ്ട്. ൨

ഗ്രഹഭേദം ഗ്രഹഗണിതം
ജാതകമവലോക്യ നിരവശേഷമപി
യഃ കഥയതി ശുഭമശുഭം
തസ്യ ന മിഥ്യാ ഭവേദ്വാണീ. ൩

അഹൎഗ്ഗണം, മദ്ധ്യമം, സ്ഫുടം, ഗ്രഹണം രണ്ട്, ഗ്രഹങ്ങളുടെ സമാഗമം, യുദ്ധം, പാട്, പിറപ്പ്, ഗ്രഹനക്ഷ

ത്രയോഗം ഈ പ്രകാരമുള്ള ഗ്രഹഗണിതത്തെയും വരാ-
ഹമിഹിരപരാശരാദികളാൽ ഉണ്ടാക്കപ്പെട്ട ബൃഹജ്ജാതകാദി-
കളെല്ലാം നോക്കി അറിഞ്ഞവനായ യാതൊരു ജ്യോതി-
ഷികനോ പ്രഷ്ടാവിന്റെ ശുഭത്തെയുമശുഭത്തെയും പ-
റയുന്നത് അവന്റെ വാക്ക് ഒരിക്കലും സത്യമല്ലാതിരി-
ക്കയില്ല. ൧

പ്രശ്നത്തിങ്കൽ ദൈവജ്ഞൻ ചെയ്യേണ്ടുന്നതിനെപ്പ-
റയുന്നു:—

രമ്യതലേ ഭൂഭാഗേ സംപൂജ്യ ഗ്രഹഗണം സനക്ഷത്രം
പശ്ചാൽ പ്രശ്നവിധാനം കുൎയ്യാദ്ദൈവജ്ഞയാൽ സിദ്ധിം. ൨

ദൈവജ്ഞൻ മനോഹരമായിരിക്കുന്ന—ഗോമയാദി-
ലേപനംകൊണ്ടു പരിശുദ്ധവും നിമ്നോന്നതാദിരഹിതവു-
മായിരിക്കുന്ന—ഭൂമിയിൽ ഗ്രഹങ്ങളുടെ സമൂഹത്തെയും ന-
ക്ഷത്രങ്ങളെയും യഥാവിധി പൂജിച്ചതിന്നശേഷം പ്രശ്ന-
ത്തെ ചൊല്ലുവാനുള്ള വിധിയെ ചെയ്യണം. അങ്ങിനെ
ചെയ്യുന്നതായാൽ ദൈവജ്ഞൻ സിദ്ധിയെ—സത്യവാ-
ദിതയെ—നിശ്ചയമായും പ്രാപിക്കും. ൨

അനന്തരം പ്രഷ്ടാവിന്റെ കൎത്തവ്യത്തെ പറയുന്നു:—

പ്രഷ്ടാ മാനികനകയുതൈഃ ഫലകുസുമൈരാശിചക്രമഭ്യൎച്ച്യ
പൃച്ഛേദ്ദ്യുധാദിപതിതം ഭക്ത്യാ വിനയാന്വിതഃ പ്രശ്നം. ൩

പ്രഷ്ടാ=ചോദിപ്പാൻ തുടങ്ങുന്നവൻ, രത്നം സ്വൎണ്ണം
എന്നിവയോടുകൂടിയിരിക്കുന്ന ഫലങ്ങളെക്കൊണ്ടും പുഷ്പ-
ങ്ങളെക്കൊണ്ടും രാശിചക്രത്തെ വഴിപോലെ പൂജിച്ചതി-
ന്നശേഷം ഭക്തിയോടും വിനയത്തോടുംകൂടെ ആയുൎവ്വിവാ-
ഹാദികളിൽവെച്ച് താൻ ചോദിപ്പാനിച്ഛിക്കുന്നതിനെ
ദൈവജ്ഞനോടു ചോദിക്കുകയും വേണം.

ഉദയതിമിലതിതദ്വൎണ്ണൈഃ
പ്രശ്നാൽക്ഷരൈൎബ്ബഹിസ്ഥിതൈസ്ത്രികൈഃ
വക്തവ്യം ശുഭമശുഭം
പ്രശ്നേ തൽകാലജാതം തൽ. ൪

പ്രഷ്ടാവു ചോദിക്കുന്നതിന്റെ ആദ്യാക്ഷരം, ചോദ്യ-
ത്തിലെ അക്ഷരങ്ങൾ പ്രഷ്ടാവു നില്ക്കുന്ന രാശി ഇതുക

ളെക്കൊണ്ടും രാശിചക്രത്തിങ്കൽ വെക്കപ്പെട്ട മണികനകാദികളെക്കൊണ്ടും ആരൂഢത്തെ നിശ്ചയിച്ച് അതു കൊണ്ടും തൽകാലത്തിങ്കൽ പുറമെ ഉണ്ടാകുന്ന ശകുനാദികളെക്കൊണ്ടും പൃച്ഛാവിന്റെ ശുഭാശുഭങ്ങളെ ദൈവജ്ഞൻ പറയണം.

ദൃങ്മനസോഃപ്രീതികരം പൃച്ഛേ യദ്ദർശനം യദി ശ്രവണം
മംഗല്യദ്രവ്യാണാം ഭവതി ശുഭം വിനിർദ്ദിശേത്തത്ര. ൧

പ്രശ്നസമയം നേത്രങ്ങൾക്കും മനസ്സിന്നും സന്തോഷത്തെ ഉണ്ടാക്കുന്ന മംഗല്യദ്രവ്യങ്ങളുടെ ദർശനമോ ശ്രവണമോ ഉണ്ടാകുന്നുവെങ്കിൽ അവിടെ ശുഭം ഭവിക്കുമെന്നു പറയണം. ൧

അതുകളെത്തന്നെ വിവരിക്കുന്നു:—

ഹയവൃഷഗജഹംസാദ്യൈഃ പൃച്ഛാസമയേ രുതം യദാ ഭവതി
ദർശനമഥവാ തേഷാം പൃച്ഛാ ശുഭപ്രദം വിനിർദ്ദിശേത്തത്ര.

പൃച്ഛാസമയത്തിങ്കൽ കുതിര, കാള, ആന, അരയന്നം മുതലായതുകളുടെ ശബ്ദം കേൾക്കുകയോ കുതിര മുതലായതുകളുടെ ദർശനമോ ഉണ്ടാകുന്ന ആ പ്രശ്നം ശുഭപ്രദമാകുന്നു. ൨

യോ യോ ഭാവഃ പ്രഭുണാ യുക്തോ ദൃഷ്ടോഽഥവാ പൃച്ഛേ
ശുഭസൗമ്യയുതൈർവാ വാക്തവ്യം തസ്യ തസ്യ ശുഭം.

ലഗ്നമോ ആരൂഢമോ രണ്ടിലും ബലമേറുന്ന രാശി കൊണ്ടു ദേഹാദിഭാവങ്ങളെ പറയണം. യാതൊരു യാതൊരു ഭാവം ഭാവാധിപതിയോടു കൂടുകയോ ഭാവാധിപതിയുടെ ദൃഷ്ടിയുണ്ടാവുകയോ, വ്യാഴം, ബുധൻ, ശുക്രൻ എന്നിവരോടു കൂടിയിരിക്കുകയോ ചെയ്യുമ്പോൾ പ്രശ്നത്തിൽ അതാതു ഭാവങ്ങൾക്കു ശുഭഫലമാണെന്നു പറയണം.

യസ്മിന്യസ്മിൻ ഭാവേ ദ്വിദ്വാദശസപ്തമസ്ഥിതാഃ സൗമ്യാഃ
തസ്മിംസ്തസ്മിൻ വൃദ്ധിർദ്ദശമചതുർത്ഥസ്ഥിതേഷു ചേൽ. ൩

ഏതെതു ഭാവത്തിങ്കൽ രണ്ടാമേടത്തും പന്ത്രണ്ടാമേടത്തും ഏഴാമേടത്തും ശുഭഗ്രഹങ്ങൾ നില്ക്കുന്നതായാൽ

അതാതു ഭാവങ്ങളുടെ വൎദ്ധനയുണ്ടാകും. പത്താമേടത്തും നാലാമേടത്തും നില്ക്കുന്ന ശുഭന്മാരെക്കൊണ്ടും മേൽപ്രകാരം ശുഭഫലം തന്നെയാകുന്നു.

പഞ്ചമനവമോപഗതൈഃ
ഗ്ഗുരുബുധശുക്രൈരഭീഷ്ടസിദ്ധിരവാപ്തിഃ
ഷഡ്ത്രികലാഭോപഗതൈഃ
ക്ഷിതിസുതരവിസൂൎയ്യജൈൎബ്ബുധേൽ. ൨൨

അഞ്ചാമേടത്തും പന്ത്രണ്ടാമേടത്തും ഗുരു,ബുധൻ, ശുക്രൻ ഇവർ നിന്നാൽ പ്രഷ്ടാവിന്റെ അഭീഷ്ടസിദ്ധി വരുമെന്നു പറയാം. ആറ്,മൂന്ന്,പതിനൊന്ന് ഈ ഭാവങ്ങളിൽ കുജൻ,സൂൎയ്യൻ ശനി ഇവർ നിന്നാലും മേൽപ്രകാരം ഫലത്തെ പറയണം. എന്നാൽ കുജാദികളുടെ സ്ഥിതി ഷഷ്ഠാദിഭാവങ്ങളിൽ യഥാസംഖ്യമാണെന്നും ഒരു പക്ഷമുണ്ട്.

ദ്വിപദേ ചതുഷ്പദേ വാ ഭവനേ
ലഗ്നോപഗതോ ഗ്രഹഃ പാപഃ
നിഷ്പത്തി ന്നാശകരോ
ജ്ഞേയഃസൌമ്യോപി വൃദ്ധികരഃ. ൨൩

ദ്വിപദരാശിയോ ചതുഷ്പദരാശിയോ ആയ ലഗ്നത്തിൽ പാപഗ്രഹം നിന്നാൽ,ദ്വിപദരാശിയാണെങ്കിൽ മനുഷ്യൎക്കും ചതുഷ്പദരാശിയാണെങ്കിൽ പശ്വാദിമൃഗങ്ങൾക്കും നാശം ഭവിക്കും. അപ്രകാരം നില്ക്കുന്നതു ശുഭഗ്രഹമാണെങ്കിൽ ശുഭവും ഭവിക്കും.

ലഗ്നാധിപതിഃ കേന്ദ്രേ തന്മിത്രം വാ വ്യയാഷ്ടകേന്ദ്രേഭ്യഃ
അന്യഗതാഃ പാപാഃ തത്രാപി ശുഭംവദേൽ പൃച്ഛേ. ൨൪

ലഗ്നാധിപതിയോ ലഗ്നാധിപതിയുടെ ബന്ധുവോ കേന്ദ്രത്തിൽ(കേന്ദ്രം=ലഗ്നം, നാല്, ഏഴ്,പത്ത് ഈ രാശികൾ)നില്ക്കയോ പാപഗ്രഹങ്ങൾ പന്ത്രണ്ട്,എട്ട്, കേന്ദ്രം ഈ രാശികളെ ഒഴിച്ചു മറ്റു രാശികളിൽ നില്ക്കയോ ഇങ്ങിനെ വന്നാൽ ആ പൃച്ഛതിങ്കൽ പ്രഷ്ടാവിന്നു ശുഭം വരുമെന്നു പറയണം.

പാപൈൎല്ലഗ്നോപഗതൈഃ
ശരീരപീഡാം വിനിൎദ്ദിശേൽ കലഹം
സുഖസംസ്ഥൈഃ സ്വസുഖനാശം
ഗൃഹഭേദം ബന്ധുവിഗ്രഹം ച വദേൽ. ൧൪

പാപഗ്രഹങ്ങൾ ലഗ്നത്തിൽ നിന്നാൽ പ്രഷ്ടാവിന്നു ശരീരപീഡയേയും അന്യന്മാരായിട്ടുള്ള കലഹത്തേയും പറയണം. പാപഗ്രഹങ്ങൾ നാലാമേടത്തു നിന്നാൽ സുഖനാശവും തറവാട്ടിൽ അന്തഃകലഹവും ഉററ ബന്ധുക്കളുമായി അത്യന്തവിരോധവും ഫലമെന്നു പറയാം.

അസ്തേ ഗമനവിരോധം കൎമ്മസ്ഥൈഃ കൎമ്മണാംവിനാശഞ്ച
ശുഭദൃഷ്ടിസംപ്രയോഗാൽ പ്രഷ്ടുഃ കൃച്ഛ്രേണ കാൎയ്യസിദ്ധിഃ.

ഏഴാമേടത്തു പാപഗ്രഹം നിന്നാൽ ഗമനത്തിന്നു വിരോധവും പത്താമേടത്തു നിന്നാൽ സകലകൎമ്മങ്ങളുടേയും നാശത്തേയും പറയണം. എന്നാൽ ശുഭഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ മേൽപറഞ്ഞ സ്ഥാനങ്ങളിലുണ്ടെങ്കിൽ പണിപ്പെട്ടു സാധിക്കുമെന്നും പറയണം. ൧൫

ചന്ദ്രേ പാപസമേതേ
ശുക്രേ വാ വിഗ്രഹസ്സഹ സ്ത്രീഭിഃ
വക്തവ്യോ ദ്യൂനഗതൈഃ
പാപൈഃ സുഖസംസ്ഥിതൈസ്തദ്വൽ. ൧൬

ചന്ദ്രനോ ശുക്രനോ പാപഗ്രഹത്തോടു കൂടിയവരാണെങ്കിൽ സ്ത്രീകളുമായി കലഹമുണ്ടെന്നു പറയണം. നാലാമേടത്തോ ഏഴാമേടത്തോ രണ്ടിൽ കുറയാതെ പാപഗ്രഹങ്ങൾ നിന്നാലും മേൽപ്രകാരം സ്ത്രീകളുമായി കലഹമുണ്ടെന്നുതന്നെ പറയാം. ൧൭

സ്ഥിരരാശൌ ലഗ്നഗതേ
സ്ഥാനപ്രാപ്തിം വദേന്ന ഗമനഞ്ച
രോഗോപശമം നാശോ
ദ്രവ്യാണാം സ്യാന്ന ചാപി നഷ്ടേ. ൧൮

ലഗ്നം സ്ഥിരരാശിയാണെങ്കിൽ സ്ഥാനപ്രാപ്തിയും അന്യദേശഗമനാഭാവവും രോഗത്തിന്നുശമനവും ദ്രവ്യ

നാശവും കാൎയ്യങ്ങളിൽ ജയവും ഭവിക്കുമെന്നു തീൎച്ചയാ
യും പറയാം. ഫല

ചരരാശൌ വിപരീതം മിശ്രം വാച്യം ദ്വിമൂൎത്ത്യുദയേ
സ്ഥിരവൽ പ്രഥമേദ്ധം സ്യാദപരം ചരരാശിവത്സൎവ്വം ( )

ചരരാശി ലഗ്നമായി വന്നാൽ ഫലം മുൻപറഞ്ഞ
തിന്നു വിപരീതമായിരിക്കും. ഉഭയരാശിയാണെങ്കിൽ മി
ശ്രമായിരിക്കും ഫലം. അത് ആദ്യം (പൂൎവ്വാൎദ്ധം) സ്ഥി
രംപോലെയും അപരാൎദ്ധത്തിൽ ചരംപോലെയുമിരിക്കും.

ശുഭവൎഗ്ഗേ ലഗ്നഗതേ ലഗ്നേ വാ സൌമ്യയോഗമായാതേ
ബ്രൂയാദഭിമതസിദ്ധിം പ്രഷ്ടുഃ സ്ഥാനാന്തരപ്രാപ്തിം. ഫല

ശുഭന്മാരുടെ ഷഡ്വൎഗ്ഗം ലഗ്നത്തിൽ വരികയോ
ലഗ്നം ശുഭഗ്രഹങ്ങളോടുകൂടിയിരിക്കുകയോ ചെയ്താൽ പ്ര
ഷ്ടാവിന്നു സകലാഭീഷ്ടസിദ്ധിയും തല്ക്കാലസ്ഥിതിയേക്കാൾ
ഉന്നതമായ സ്ഥാനാന്തരപ്രാപ്തിയും ഫലമെന്നു പറയാം.

കേന്ദ്രത്രികോണസംസ്ഥാഃ
സൌമ്യാഃ പാപാഃ ത്രിഷഷ്ഠലാഭസ്ഥാഃ
ലാഭം സിദ്ധിം ബ്രൂയുഃ
കാൎയ്യാണാം പ്രോഷിതസ്യ ചാഗമനം. ൧൦

കേന്ദ്രത്തിങ്കലും ത്രികോണത്തിലും (ത്രികോണം=അ
ഞ്ച്, ഒമ്പത്) സൌമ്യഗ്രഹങ്ങളും മൂന്ന്, ആറ്, പതി
നൊന്ന് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങളും വന്നാൽ അ
ൎത്ഥലാഭവും കാൎയ്യസിദ്ധിയും ഭവിക്കുമെന്നും ദേശാന്തരം
പോയവൻ ഉടനെ മടങ്ങിവരുമെന്നും പറയാം. ൧൦

ഉച്ചിൽകധനസമേതൌ
ഗുരുഭൃഗുപുത്രൌ യഥേപ്സിതാവാപ്തിം
തൃപഗതവേതൌ
ഗൃഹപ്രവേശമപി തൽക്ഷണാൽ കുരുതഃ. ഫ

വ്യാഴവും ശുക്രനുംകൂടി ഒന്നാമേടത്തും മൂന്നാമേട
ത്തും നിന്നാൽ പ്രഷ്ടാവിന്നു സകലാഭീഷ്ടസിദ്ധി സംഭവി
ക്കും. ഈ ഗുരുശുക്രന്മാർ നാലാമേടത്തു നില്ക്കുന്നുവെ
ങ്കിൽ അപ്പോൾതന്നെ ഗൃഹപ്രവേശത്തെ ചെയ്യും.

ലഗ്നാദ്വിദ്വാദശഗൈ-
ശ്ചന്ദ്രാദ്വാ ചന്ദ്രപുത്രഗുരുശുക്രൈഃ
ഗമനം വാച്യാഗമനം
നാസ്തീതി വിനിർഗ്ഗതസ്യ പൃഷ്ടഃ. ൨൨

ബുധൻ, ഗുരു, ശുക്രൻ ഇവർ ലഗ്നത്തിങ്കൽനിന്നോ ചന്ദ്രങ്കൽനിന്നോ രണ്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ പ്രഷ്ടാവിന്നു വിദേശഗമനം സാദ്ധ്യമല്ലെന്നും ദേശാന്തരം പോയവനെക്കുറിച്ചുള്ള പ്രശ്നമാണെന്നുവരികിൽ അവൻ അടുത്തകാലത്തു വരുന്നതല്ലെന്നും തീർച്ചപ്പെടുത്തണം.

സ്ഥിരരാശിസ്ഥേ ചന്ദ്രേ ചരലഗ്നേ തന്നവാംശകേ ശീഘ്രം
ആയാതി രിപുസ്സബലോ വിപര്യയേതോന്യഥാ വാച്യം.

ചന്ദ്രൻ സ്ഥിരരാശിസ്ഥനായും ലഗ്നം ചരരാശിയിൽ ചരനവാംശകത്തിലായും ഭവിച്ചാൽ തന്റെ ശത്രു ബലത്തോടുകൂടെ വേഗത്തിൽ വരും. വിപരീതമാണെങ്കിൽ (ചന്ദ്രൻ ചരരാശിയിലും ലഗ്നം സ്ഥിരരാശിയിൽ സ്ഥിരനവാംശകത്തിലുമാണെങ്കിൽ) ശത്രുക്കളെ അനായാസേന ജയിക്കാമെന്നും പറയണം. ൨൩

ഉദിതരാശൗ ഹിമരശ്മൗ-
വ്യുദയഗതേ സ്ഥിരഗൃഹേ ക്ഷണാച്ഛത്രുഃ
ബല്ലബലോപി വിനശ്യതി
ഗുരുബുധസിതസംയുത പാർശ്വേ. ൨൪

ചന്ദ്രൻ ഉദയരാശിയിൽ നില്ക്കുകയും ലഗ്നം സ്ഥിരരാശിയിലാവുകയും ഗുരു, ബുധൻ, ശുക്രൻ ഇവർ ആറാമേടത്തു നില്ക്കുകയും ചെയ്താൽ ശത്രു എത്രതന്നെ ബലവാനായിരുന്നാലും ആരുതന്നെ ബന്ധുവായിട്ടുണ്ടായാലും എത്രതന്നെ വിജയത്തെ പ്രാപിച്ചവനായിരുന്നാലും വേഗത്തിൽ നശിച്ചുപോകും.

ചരമൈഃ സ്വതശ്ശത്രുഗതൈസ്തച്ഛത്രുർമ്മാർഗ്ഗാന്നിവർത്തതേ ചാശു
അപ്രാപ്യൈവാപി ചതുർത്ഥ സ്ഥലൈശ്ചൈവം നിവർത്തതേഗന്തുഃ.

പാപഗ്രഹങ്ങൾ അഞ്ചാമേടത്തും ആറാമേടത്തും നിന്നാൽ ശത്രു വഴിയിൽനിന്നുതന്നെ പിന്തിരിഞ്ഞുപോകും. പാപന്മാർ നാലാമേടത്തു നിന്നാൽ ശത്രു വന്നു യുദ്ധംചെയ്തു തോററുപോകും. ൨൪

കർക്കവൃശ്ചികഘടധന്വ
മീനേ ഹിബുകഗേ ശുഭഖഗൈർദൃഷ്ടഃ
ശത്രോഃ പരിഭവകരോ
വൃഷാജചാപൈഃ പ്രയാതി രിപുഃ. ൨൫

കർക്കിടകം, വൃശ്ചികം, കുംഭം, ധനു, മീനം ഈ രാശികൾ നാലാമേടത്തുവന്നു ശുഭന്മാരുടെ ദൃഷ്ടിയോടുകൂടിയതാണെങ്കിൽ ശത്രുവിന്നു തോല്വിതന്നെ വരും. ഋഷഭം, മേടം, ധനു ഈ രാശികൾ നാലാമേടത്തുവന്നു ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോടുകൂടിയതായാൽ ശത്രു യുദ്ധം ചെയ്യാതെതന്നെ മടങ്ങിപ്പോകും. ൨൬

നവമാദ്യേ ചക്രദളേ വിജയോ രാതിനസ്തൃതീയാദേഃ
പൌരസ്ത്യസംയുക്തേ ഭാഗേ വിജയോപരേ ഭംഗഃ. ൨൭

ഒമ്പതാമേടം തുടങ്ങി ആറുരാശി ശത്രുപക്ഷം. മൂന്നാമേടം തുടങ്ങി ആറുരാശി പുരവാസിപക്ഷം. ഇതിൽ ഏതു വിഭാഗത്തിലാണോ ശുഭന്മാർ അധികമുള്ളത് ആ പക്ഷത്തിൽ ജയവും, മറേറപക്ഷത്തിൽ (പാപന്മാർ അധികമായതിൽ) പരാജയവും വരും.

സൌമ്യൈസ്ഥിരരാശിഗതൈ-
ർല്ലഗ്നായേ വ്യയേഥവാ സന്ധിഃ
ഭവതി നൃപാണാമപരേ
ത്വന്യഥാ വിഗ്രഹോ ജ്ഞേയഃ. ൨൮

സ്ഥിരരാശിഗതന്മാരായിരിക്കുന്ന സൌമ്യഗ്രഹങ്ങൾ ലഗ്നം, പതിനൊന്നാമേടം, പന്ത്രണ്ടാമേടം ഈ സ്ഥാനങ്ങളിൽ നിന്നാൽ രാജാക്കന്മാർതമ്മിൽ സന്ധിയുണ്ടാകും. ഇതിന്നു വിപരീതമായി വന്നാൽ രാജാക്കന്മാർ തമ്മിൽ കലഹവും ഭവിക്കും.

ഉപചയസംസ്ഥശ്ചന്ദ്രഃ സൌമ്യാഃ കേന്ദ്രത്രികോണനിധ
ലഗ്നം വാശുഭൈർദൃഷ്ടം സുഖിതസ്ത്വരതോ രോഗീ വാച്യഃ. (നസ്ഥഃ

ചന്ദ്രൻ മൂന്ന്, ആറ്, പത്ത്, പതിനൊന്ന് ഈ ഭാവങ്ങളിലേതിലെങ്കിലും നില്ക്കുകയും സൌമ്യഗ്രഹങ്ങൾ ലഗ്നത്തിന്റെ കേന്ദ്രം, ത്രികോണം, അഷ്ടമം ഈ സ്ഥാനങ്ങളിൽ നില്ക്കുകയും ലഗ്നം ശുഭഗ്രഹങ്ങളാൽ വീക്ഷിക്കപ്പെടുകയും ചെയ്യുകിൽ രോഗാർത്തനായവൻ ക്ഷണത്തിൽ രോഗംമാറി സുഖിയായി ഭവിക്കുമെന്നു പറയണം.

പരിപൂർണ്ണതനുശ്ചന്ദ്രോ
ലഗ്നോപഗതോ ഗിരീക്ഷിതോഥ ഗുരുണാ
ഗുരുശുക്രൌ കേന്ദ്രഗതൌ
പീഡാർത്തസ്സുഖിതഃ സ്യാൽ.

പരിപൂർണ്ണശരീരനായ ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും വ്യാഴത്താൽ നോക്കപ്പെടുകയും ചെയ്യുവെങ്കിലും ഗുരുശുക്രന്മാരുടെ കേന്ദ്രമുണ്ടാകിലും വ്യാധിപീഡിതനായവൻ രോഗം മാറി ഉടനെ സുഖിയായി ഭവിക്കും. സം

ജായാമിത്രധനോപചയാൻ
ഗതശ്ശശിജീവവീക്ഷിതഃ കുരുതേ
സ്ത്രീലാഭം പാപയുതോ
വലോകിതോപി തന്നാശം. സം.പ്ര

ഏഴാമേടം രണ്ടാമേടം ഉപചയങ്ങൾ എന്നീ സ്ഥാനങ്ങളിൽ വ്യാഴത്തിന്റെ ദൃഷ്ടിയോടുകൂടി നില്ക്കുന്ന ചന്ദ്രൻ സ്ത്രീലാഭത്തെ ചെയ്യും. ചന്ദ്രൻ പാപന്മാരോടുകൂടുകയോ പാപഗ്രഹങ്ങൾ ചന്ദ്രനെ നോക്കുകയോ ചെയ്യുകിൽ സ്ത്രീനാശത്തെയും ചെയ്യും. സം.പ്ര

ദുശ്ചിക്യതനയസപ്തരിപുലാഭഗതശ്ശശീ വിലഗ്നാൽ
ഗുരുരപി സൌമ്യൈർദൃഷ്ടോ വിവാഹദസ്സദാ സൌമ്യഃ.

ലഗ്നത്തിൽനിന്നു മൂന്ന്, അഞ്ച്, ഏഴ്, ആറ്, പതിനൊന്ന് ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ചന്ദ്രനും വ്യാഴവും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായാൽ വിവാഹയോ

ഗമെത്ത ചെയ്യും. ഈ പ്രകാരംതന്നെ മററു സൌമ്യഗ്രഹ
ങ്ങളും ഈ സ്ഥാനങ്ങളിൽ നില്ക്കുകയും ശുഭഗ്രഹങ്ങളാൽ
വീക്ഷിതന്മാരാവുകയും ചെയ്താൽ അവനും വിവാഹയോ
ഗത്തെ ചെയ്യും. ൩൨

കേന്ദ്രത്രികോണഗോ വാ
സപ്തമഭവനം ശുഭഗ്രഹഃസ്യാദ്യദി
സജ്ജായാം ലഭതേ സഹ
പാപൎക്ഷം യദി തദ്വിഗതരൂപാം ച. ൩൩

കേന്ദ്രത്തിലോ ത്രികോണത്തിലോ ശുഭന്മാർ നില്ക്കു
കയും ഏഴാമെടം ശുഭന്മാരുടെ കേന്ദ്രമായും വന്നാൽ പ്ര
ഷ്ടാവിന്നു സൌന്ദൎയ്യാദ്യൈസൌശീല്യാദിസൽഗുണപരി
പൂൎണ്ണയായ ഭാൎയ്യയെ ലഭിക്കും. ഏഴാമെടം പാപഗ്രഹ
ങ്ങളുടെ രാശിയാകിൽ (പാപന്മാരുള്ളതാകിൽ) അവന്നു
വൈരൂപ്യാദി ദോഷങ്ങളുള്ള ഭാൎയ്യയുണ്ടാകും.

പഞ്ചമലാഭോപഗതൈഃ
സൌമ്യൈഃ സ്ത്രീ ഗൎഭിണീതി വക്തവ്യാ
ജീവരവിലഗ്നചന്ദ്രാ
വിഷമൎക്ഷഗതാ നരം കുൎയ്യുഃ. ൩൪
സമരാശിഗാഃ കന്യാം മിശ്രേ പ്രയോഗതാബലാധികാദേവം

അഞ്ചാമെടം പതിനൊന്നാമെടം ഈ സ്ഥാനങ്ങ
ളിൽ സൌമ്യഗ്രഹങ്ങൾ നിന്നാൽ സ്ത്രീക്കു ഗൎഭമുണ്ടെന്നു പ
റയണം. ഗുരു, ആദിത്യൻ, ലഗ്നം, ചന്ദ്രൻ ഇവർ വിഷ
മനക്ഷത്രഗതന്മാരാണെങ്കിൽ — ഒററപ്പെട്ട അശ്വതി, കാ
ൎത്തിക മുതലായ നക്ഷത്രത്തിൽ നില്ക്കുന്നവരാണെങ്കിൽ —
ജനിക്കുന്ന പ്രജ പുരുഷനാണെന്നു പറയാം. ഭരണിനക്ഷ
ത്രം മുതലായുള്ള സമങ്ങളാണെങ്കിൽ സ്ത്രീപ്രജയായിരിക്കും.
മേൽപറഞ്ഞ ലക്ഷണം മിശ്രമായിട്ടാണെങ്കിൽ അവിടെ
രാശിനക്ഷത്രാദികളുടേയും ഗ്രഹങ്ങളുടേയും ബലങ്ങളെ
നല്ലവണ്ണം ആലോചിച്ചു പറയണം. ൩൫

സൌരോ വിഷമൎക്ഷഗതോ ലഗ്നാൽ പുംജന്മദഃ പ്രോക്തഃ
വിഷമൎക്ഷേ ഗുരുസൂൎയ്യൌ ബലിനൌ പുംജന്മകാരിണൌ
(പ്രശ്ന.

ലഗ്നത്തിങ്കൽനിന്ന വിഷമരാശിയിൽ ശനി നില്ക്കുന്നതായാൽ പുരുഷപ്രജയുണ്ടാകുമെന്ന പറയപ്പെട്ടിരിക്കുന്നു. അപ്രകാരംതന്നെ വിഷമരാശിയിൽ നില്ക്കുന്നവരും ബലവാന്മാരുമായ—നീചസ്ഥിതി ശത്രുക്ഷേത്രസ്ഥിതി മുതലായതില്ലാത്തവരായ—വ്യാഴവും സൂര്യനും പുരുഷപ്രജയെ ജനിപ്പിക്കുമെന്ന പറയും.

ഭൃഗുഭൌമശീതകിരണാ യുഗ്മർക്ഷഗതാഃ സ്ത്രിയം കുര്യുഃ

ശുക്രനും കുജനും ചന്ദ്രനും യുഗ്മരാശിയിൽ നിന്നാൽ സ്ത്രീപ്രജയുണ്ടാകും. ൨൫

കടുലവണതിക്തമിശ്രമധുരാമ്ലകഷായൌ സൂര്യാ-
(ദിതാരസാസ്സ്യുഃ. ൨൬

ആദിത്യാദിസപ്തഗ്രഹങ്ങൾക്കും ക്രമത്തിൽ എരിവ് ഉപ്പ് കൈപ്പ് പലരസവും കൂടിയത് മധുരം പുളി ചവർപ്പ് ഇതുകളാകുന്നു രസങ്ങൾ.

പ്രശ്നേ ബലാംശയുതകേന്ദ്രഗഃ പശ്യതി യസ്തു കാലേ ലഗ്നം തസ്യ ഗ്രഹസ്യ യഃ പ്രോക്തരസഃ സ രസഃ പ്രഷ്ടുർഭോജനകാലേ ബലതഃ ക്രമാദപരേ. ൨൭

ഭോജനപ്രശ്നത്തിങ്കൽ ബലവാനായി കേന്ദ്രത്തിൽ നിന്ന ലഗ്നത്തെ നോക്കുന്നു യാതൊരുഗ്രഹമോ ആ ഗ്രഹത്തിന്ന പറയപ്പെട്ട രസം പ്രഷ്ടാവിനാൽ ഭോജനകാലത്തിങ്കൽ അത്യന്തം ആഗ്രഹിക്കപ്പെടുന്നതും മററ രസങ്ങൾ മററ രസങ്ങളുടെ ബലത്തെ അപേക്ഷിച്ചും ആഗ്രഹിക്കപ്പെടുന്നവയായിരിക്കുമെന്നറിക. ൨൮

സൌമ്യക്ഷേത്രഗതസ്യ രസഃ
പാപർക്ഷസ്ഥസ്യ നീരസോ വാച്യഃ
വിപരീതഗതൈഃ ഖചരൈ-
രേവം പ്രാപ്തം ന ഭക്ഷയതി. ൨൯

ശുഭരാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ രസം സരസമായിരിക്കും. പാപരാശിയിൽ നില്ക്കുന്നവന്റെ രസം നീരസമായിരിക്കും. ഈ ഗ്രഹങ്ങൾ വിപരീതങ്ങളായിട്ടു—പാപക്ഷേത്രത്തിൽ ശുഭനും ശുഭക്ഷേത്രത്തിൽ പാപനുമാ

യിട്ട— വന്നാൽ മേൽ പറഞ്ഞപ്രകാരമുള്ള ഫലത്തെ ല
ക്ഷിക്കയില്ല. ൨൯

രവിലഗ്നേ ദീപ്താഗ്നിഃ ശ്രേഹിതവസനാദിദർശനം സ്വപ്നേ
ശശിനി തു നാരീസിതകുസുമശ്വേതവസ്ത്രാദി ൩൦

സ്വപ്നപൃച്ഛത്തിങ്കൽ ഉദയരാശിയിൽ ആദിത്യൻ വ
ന്നാൽ തീകത്തുന്നതും രക്തവൎണ്ണമായ വസ്ത്രാദിയും സ്വപ്ന
ത്തിൽ കാണുന്നതായി പറയാം. അപ്രകാരം ചന്ദ്രനാണെ
ങ്കിൽ സ്ത്രീ വെളുത്തപുഷ്പം വെള്ളവസ്ത്രം മുതലായ ശോഭ
നവസ്തുക്കളെ കാണുന്നതായും പറയാം. ൩൦

ഭൌമേ സുവൎണ്ണവിദ്രുമരക്തപ്രാവരണർദ്ധമാംസാദി
ഖേ ഗമനം ശശിപുത്രേ ജീവേ സഹബന്ധുഭിർഗ്ഗോഷ്ഠീ.

കുജൻ ഉദയരാശിയിൽ വന്നാൽ സ്വൎണ്ണം, പവിഴം,
ചുവന്ന പകലാസ്സു മുതലായ പുതയ്ക്കുന്ന വസ്ത്രം, രക്തം ക
ലൎന്നുകൊണ്ടിരിക്കുന്ന പച്ചമാംസം മുതലായതിനെ കാ
ണും. ബുധനാണെങ്കിൽ സ്വപ്നത്തിൽ പുഷ്പകവു വിമാനം
മുതലായ യാനങ്ങളിൽകൂടി ആകാശമാൎഗ്ഗത്തിൽ സഞ്ചരി
ച്ചതായും, വ്യാഴമാണെങ്കിൽ ബന്ധുക്കളോടുകൂടിയിരുന്നു
സല്ലപിച്ചു എന്നും പറയാം. ൩൧

ജലസന്തരണം ശുക്രേ
തുംഗാരോഹം വദേൽ പതംഗസുതേ
ലഗ്നൈസ്സൎവ്വൈരേവം
മിശ്രൈൎമ്മിശ്രം വദേൽ സ്വപ്നം. ൩൨

ലഗ്നത്തിൽ നില്ക്കുന്നതു ശുക്രനാണെങ്കിൽ ഗംഗ
മുതലായ നദികളേയോ അഥവാ സമുദ്രത്തെത്തന്നെയോ
കടന്നതായി സ്വപ്നംകണ്ടെന്നു എന്നും; ശനിയാണെന്നു
വരികിൽ അത്യുന്നതങ്ങളായ പൎവ്വതങ്ങളിൽകേറിയതായി
കണ്ടെന്നും പറയാം. എന്നാൽ ലഗ്നത്തിൽ (അഥ
വാ ലഗ്നകേന്ദ്രത്തിൽ) പലഗ്രഹങ്ങളുണ്ടായാൽ അവ
ൎക്കു പറഞ്ഞ ലക്ഷണങ്ങളെ മുഴുവൻ പറയാം. ൩൩

രിപുനീചർക്ഷാപഗതൈർ
ദുസ്സ്വപ്നം നിർദ്ദിശേൽ ഗ്രഹൈൎവ്വിബലൈഃ

രവികിരണദൂഷിതദേഹൈഃ
ദ്രഷ്ടുഃ സ്വപ്നം വദേൽ പ്രശ്നേ. ൨൫

ശത്രുക്ഷേത്രത്തിലോ നീചരാശിയിലോ (നീചരാശി= "പൂരം നടുന്നുവാൻ പ്രയാസം" എന്ന യഥാസംഖ്യം സൂൎയ്യാദിസപ്തഗ്രഹങ്ങളുടേയും ഉച്ചം അതുകളുടെ ഏഴാം രാശി അവരവൎക്ക നീചം) നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ദുഃസ്വപ്നം കണ്ടതായി പറയാം. യുദ്ധജിതന്മാരോ പാട്ട മൌഢ്യം മുതലായതുള്ളവരോ ആണെങ്കിലും ദുഃസ്വപ്നം കണ്ടതായി പറയാം. ൨൫

രവൌ ലഗ്നേ ശശിദൃഷ്ടേ രവിരാശിസ്സപ്തമേ വിലഗ്നാദ്വാ
സ്വപ്നോ ദൃഷ്ടഃ പ്രവദേൽ പ്രഷ്ടുൎല്ലഗ്നാന്തരാൽ കാലഃ. ൨൬

ആദിത്യൻ ലഗ്നത്തിൽ നില്ക്കുകയും ചന്ദ്രൻ ആ ലഗ്നത്തെ നോക്കുകയും ചെയ്യുകയോ ആദിത്യൻ ലഗ്നത്തിന്റെ ഏഴാമെടത്തു നില്ക്കുകയോ ചെയ്താൽ സ്വപ്നം കണ്ടതായി പറയാം. സ്വപ്നം കണ്ടത് ആ ലഗ്നത്തിൽ ചെന്ന നാഴികകൊണ്ടു രാത്രിയെക്കണക്കാക്കി ആ സമയത്തിലാണെന്നും പറയാം. ൨൬

കൎക്കടമൃഗമീനാനാമന്യതമഃ ശശിശ്ശുക്രവില്ലഗ്നഗതഃ (ശൌ.
ക്രോ വാ വൃഷ്ടികരസ്സൈവ കേന്ദ്രസ്ഥിതൌ തൌ

കൎക്കടകം മകരം മീനം ഈ രാശികളിൽ ഏതെങ്കിലും ഒന്നു ലഗ്നമായിവരികയും ആ ലഗ്നത്തിൽ ചന്ദ്രനോ ശുക്രനോ നില്ക്കുകയും ചെയ്താൽ ഉടനെ വൃഷ്ടിയുണ്ടാകും. അപ്രകാരമുള്ള രാശി ലഗ്നമായിവരികയും ചന്ദ്രശുക്രന്മാർ രണ്ടാളും ലഗ്നകേന്ദ്രത്തിൽ വരികയും ചെയ്താലും ഉടനെ വൎഷമുണ്ടാകുമെന്നു പറയാം. ൨൭

ജലരാശിഗതൈസ്സൌമ്യൈഃ
കണ്ടകധനസഹജസംസ്ഥിതൈൎവ്വാഃ
ഉദയഗതൌ രവിചന്ദ്രൌ
വൃഷ്ടിസമയേ വദേദ്വൃഷ്ടിം ൨൮

സൌമ്യഗ്രഹങ്ങൾ ജലരാശിയിൽ നില്ക്കുകയോ കേന്ദ്രം രണ്ട് മൂന്ന് ഈ ഭാവങ്ങളിൽ സ്ഥിതിചെയ്യുകയോ

ഉദയരാശിയിൽ — ലഗ്നത്തിൽ — ആദിത്യചന്ദ്രന്മാർ നി
ൽക്കുകയാം ചെയ്യുാൽ തൽക്കാലത്തിങ്കൽതന്നെ വർഷമുണ്ടാ
കുമെന്നു പറയാം. ൨൩

മേഷവൃഷകുംഭമീനാ ഹ്രസ്വാ യുഗകർക്കിചാപമകരമൃ
ഹരിയുവതിതുലാളയശ്ചൈതാ വിലഗ്നാ ദീർഘാഃ. (മദ്ധ്യാഃ)

മേടം ഇടവം കുംഭം മീനം ഈ രാശികൾ ഹ്രസ്വ
ങ്ങൾ. മിഥുനം കർക്കിടകം ധനു മകരം ഈ രാശികൾ മ
ദ്ധ്യങ്ങൾ. ചിങ്ങം കന്നി തുലാം വൃശ്ചികം ഈ രാശികൾ
ദീർഘങ്ങൾ. ഏതെങ്കിലും രാശി ലഗ്നമായി വരുമ്പോൾ
അവിടെ ഹ്രസ്വമദ്ധ്യദീർഘങ്ങൾ ഈ ക്രമത്തിൽ അറി
യേണ്ടതാകുന്നു.

ബലിനൌ കേന്ദ്രോപഗതൌ
രവിഭൌമൌ ധാതുകാരകൌ പ്രശ്നേ
ബുധമന്ദൌ മൂലകരൌ
ശശിഗുരുശുക്രാഃ സ്മൃതാ ജീവാഃ. ൨൪

പ്രശ്നത്തിങ്കൽ ബലവാന്മാരായി കേന്ദ്രത്തെ പ്രാപി
ച്ചവരായിരിക്കുന്ന ആദിത്യകുജന്മാർ സപ്തധാതുക്കളെ
ചെയ്യും. അപ്രകാരമുള്ള ബുധനും ശനിയും മൂലത്തെയും
(അധശ്ശരീരത്തെയും) ചെയ്യും. ചന്ദ്രൻ വ്യാഴം ശുക്രൻ ഇ
വർ മേൽപ്രകാരം നിൽക്കുന്നതായാൽ ജീവനെ ചെയ്യും.
എന്നാൽ ഈ ഗ്രഹങ്ങളുടെ ബലാബലോച്ചനീചബ
ന്ധുശത്രുക്ഷേത്രസ്ഥിതിമുതലായതുകൊണ്ടു ഭേദമായ ധാ
ത്വാദി ബലാബലവൃദ്ധിക്ഷയങ്ങളെ ഊഹ്യമായി അറി
യണം. ൨൫

രക്തൌ സൂര്യാവനിജൌ
ശ്വേതൌ ശശിഭാർഗ്ഗവൌ വിനിർദ്ദിഷ്ടൌ
നീലസ്സൌമ്യോ ജീവഃ
പീതസ്സൌരിസ്സിതകൃഷ്ണഃ. ൨൬

ആദിത്യനും കുജനും രക്തവർണ്ണത്തോടുകൂടിയവർ.
ചന്ദ്രനും ശുക്രനും വെളുത്തവർ. ബുധൻ നീലവർണ്ണൻ.
വ്യാഴം മഞ്ഞനിറം. ശനി കറുത്തനിറത്തോടുകൂടിയവൻ.
ഇപ്രകാരമാണ് ഗ്രഹങ്ങളുടെ വർണ്ണമെന്നറിയണം.

ചതുരശ്രാവൎക്കകുജൌ
വൃത്തസ്സശിരശ്ച സോമജോ ദീൎഘഃ
ദീൎഘസ്സുതനുശ്ചന്ദ്രോ
ജീവഃ പരിവൎത്തുളോഥ ജ്ഞേയഃ. ൧൦

അതിസൂക്ഷ്മാഗ്രതനയോ
ദീൎഘസ്സശിരസ്സൂതോൎക്കതനയസ്സ്യാൽ
ഹൃതനഷ്ടമൌ പ്രശ്നേ
ദ്രവ്യം സബലഗ്രഹാദവാച്യം. ൧൧

ആദിത്യനും ചൊവ്വയും ചതുരശ്രന്മാരും ബുധൻ വൃത്താകാരമായ ശിരസ്സോടുകൂടിയും ദീൎഘമായുമുള്ളവനും; ചന്ദ്രൻ നീണ്ട സൌന്ദൎയ്യമുള്ള ശരീരത്തോടു കൂടിയവനും; വ്യാഴം വൃത്താകാരമായവനും; ശുക്രൻ വളരെ ചെറിയതും; ശനി നീണ്ടവനും വലിയ ശിരസ്സുള്ളവനുമാകുന്നു. കളവുപോവുകയോ നശിക്കയോ വന്നുപോകയോ ചെയ്ത സാധനങ്ങളെപ്പറ്റിയുള്ള പ്രശ്നങ്ങളിൽ സൂൎയ്യാദി ഗ്രഹങ്ങളുടെ സ്ഥിതിയിൽ ഏതേതു ഗ്രഹങ്ങൾക്കു ബലമുണ്ടോ അതാതു ഗ്രഹങ്ങളുടെ വൎണ്ണത്തേയും ആകൃതിയേയും കണ്ടു സാധനനിൎണ്ണയം ചെയ്യണം. ൧൦,൧൧

മേഷാളിസിംഹലഗ്നേ
കുജാൎക്കയുക്തേ നിരീക്ഷിതേപ്യഥവാ
ധാതോശ്ചിന്താം പ്രവദേ
ദ്ദൈവജ്ഞഃ പ്രഷ്ടുരത്യൎത്ഥം. ൧൨

മേടം വൃശ്ചികം ചിങ്ങം ഈ രാശികളിൽ ഏതെങ്കിലും ലഗ്നവും ആ ലഗ്നം കുജാൎക്കന്മാരോടുകൂടുകയോ അവരാൽ നിരീക്ഷിക്കപ്പെടുകയോ ചെയ്താൽ ദൈവജ്ഞൻ, പ്രഷ്ടാവു വിചാരിക്കുന്നതു സ്വൎണ്ണം മുതലായ ധാതുക്കളെയാണെന്നു പറയണം. ൧൨

യുഗ്മഘടകന്യാമൃഗഗേഷ്വേന്ദുഃ
ബുധരവിജയുതെന്മൂലം വദേൽ

മിഥുനം കുംഭം കന്നി മകരം ഈ രാശികളിൽ ഒന്നു ലഗ്നവും ലഗ്നത്തിൽ ബുധനും ശനിയും നില്ക്കുകയും ചെയ്താൽ പ്രഷ്ടാവിനു നഷ്ടംവന്നതു കവിത്ത കിഴങ്ങു മുതലായ മൂലമാണെന്നറിയണം.

മേഷതുലധനുർമ്മീനകർക്കടൈർല്ലഗ്നഗൈഃ
ഗുരുശുക്രചന്ദ്രദൃഷ്ടൈർയ്യുക്തൈർജ്ജീവി വിനിർദ്ദിശേൽ. ൧൪

മേടം തുലാം ധനു മീനം കർക്കടകം ഈ രാശികളിൽ ഏതെങ്കിലും ലഗ്നവും വ്യാഴം ശുക്രൻ ചന്ദ്രൻ ഈ ഗ്രഹങ്ങൾ ലഗ്നത്തിൽ നില്ക്കുകയോ ലഗ്നത്തെ നോക്കുകയോ ചെയ്താൽ പ്രഷ്ടാവിനു ചോദ്യസംബന്ധം പശു മുതലായ ജീവികളാണെന്നും അതിന്റെ ജാത്യാദിഭേദം രാശികൊണ്ടും അവിടെ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും ആലോചിച്ചു പറയണം. ൧൫

സ്ഥിരലഗ്നേ സ്ഥിരാംശേ വാ
വർഗ്ഗോത്തമനവാംശകേ ദ്രവ്യം
സ്വകീയേന ഹൃതമിതിവദേൽ
ക്രൂരാംശേ പരജനേന ഹൃതം. ൧൬

സ്ഥിരരാശി ലഗ്നമായി സ്ഥിരാംശത്തിലോ വർഗ്ഗോത്തമനവാംശകത്തിലോ നിന്നാൽ ദ്രവ്യം തന്റെ തറവാട്ടുകാരോ അല്ലെങ്കിൽ തനിക്കുവേണ്ടിയുള്ള മററു ജനങ്ങളോ അപഹരിച്ചു എന്നു പറയാം. എന്നാൽ ലഗ്നം ചരരാശിയാണെങ്കിൽ മററു കള്ളന്മാർ കൊണ്ടുപോയി എന്നുതന്നെ പറയണം. ൧൭

ദ്വിശരീരേ ലഗ്നഗതേ
ഗൃഹനികടനിവാസിനാ ഹൃതം വാച്യം
സ്ഥിരരാശൌ തത്രസ്ഥം
ചരരാശൌ നിർഗ്ഗതം ബഹിർവദേൽ.

ദ്വിശരീരേ ഗൃഹബാഹ്യേ ഭൂമിഗതം വിനിർദ്ദിശേദ്ദ്രവ്യം
ലഗ്നസ്വാമിസ്വരൂപം ജാതിം ഉച്ചാഞ്ച തദ്ദ്രവ്യസ്യ വദേൽ.





ഉഭയരാശി ലഗ്നമാകുമ്പോൾ സ്വാമിഗ്രഹത്തിന്റെ അയൽവാസിയായവനാകുന്നു കൊണ്ടുപോയതെന്നു പറയാം. സ്ഥിരരാശിയാണെന്നുവരികിൽ ദ്രവ്യം ഭവനത്തിൽ തന്നെയിരിക്കുന്നുവെന്നും, ചരരാശിയാണെങ്കിൽ ചോരഭവനത്തിന്നും പുറത്തു ഭൂമിയിൽ കുഴിച്ചിട്ടിരിക്കുന്നതായും പറയാം. എന്നാൽ ലഗ്നാധിപഗ്രഹത്തോടു തുല്യമായിരിക്കും തസ്കരന്റെ ജാതിയും ആകൃതിയുമെന്നും പറയാം.

൧൭

പൂർണ്ണശശീ ശുഭേന്ദ്രോ ലഗ്നോപഗതശ്ശുഭൈർദൃഷ്ടഃ
സൌമ്യാവലോകിതം വാ ഭവനം ശീർഷോദയം വാ ലഗ്നം.
ലാഭോപഗതൈർവ്വാ സൌമ്യൈർന്നാശോ പവിത്തസ്യ ലഭ്യം.

പരിപൂർണ്ണനായ ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും ആ ലഗ്നത്തെ ശുഭഗ്രഹങ്ങൾ വീക്ഷിക്കുകയും ചെയ്യുകയോ ശീർഷോദയമായ രാശി ലഗ്നമാവുകയും ശുഭന്മാർ ആ രാശിയെ നോക്കുകയും ചെയ്യുകയോ പതിനൊന്നാമേടത്തു ശുഭന്മാർ വരികയോ ചെയ്താൽ പ്രഷ്ടാവിന്നു ഉടനെ തന്നെ ധനലാഭമുണ്ടാകും. എന്നാൽ ഈ പറഞ്ഞ ലക്ഷണങ്ങൾ എല്ലാം കൂടുവരുന്നതായാൽ അത്യന്തസാധാരണമായ ധനലാഭം അതിശീഘ്രമായി സംഭവിക്കുമെന്നു പറയാം.

൧൮

ലഗ്നാദുപചിതിഭവനോപഗതൈശ്ശുഭഗ്രഹൈർദ്ദൃഷ്ടേ
പ്രഷ്ടാലഭതേ വിത്തം സൌമ്യൈശ്ചൈവ പ്രസ്തുതനയഗതൈഃ.

ലഗ്നത്തിങ്കൽനിന്നു രണ്ടാമേടത്തോ മൂന്നാമേടത്തോ ആദിത്യൻ നില്ക്കുകയും ശുഭഗ്രഹങ്ങൾ ആ ലഗ്നത്തെ നോക്കുകയും ചെയ്കയോ ശുഭഗ്രഹങ്ങൾ ഏഴ്, അഞ്ച്, പത്ത് ഈ സ്ഥാനങ്ങളിൽ നില്ക്കുകയോ ചെയ്താൽ ധനലാഭമുണ്ടാകുമെന്നു പറയാം.

കേന്ദ്രസ്ഥൈസ്ത്രിഗാദ്യം
ഗ്രഹൈഃ പുഷ്ടിലഗ്നാത്രിതൈസ്സൌഖ്യം. ൧൯

കേന്ദ്രത്തിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ധനമിരിക്കുന്നേടിക്കും കളവുചെയ്യുവരുടെ വാസസ്ഥലവും പറയാം. ലഗ്നത്തിൽ സ്ഥിതിചെയ്യുന്നവരെക്കൊണ്ടു ചോരസംഘത്തിന്റെ സംഖ്യയേയും മനസ്സിരുത്തി കണക്കാക്കി പറയാം.

ഉദയാച്ചേതം രാശിം തൽകാലകൃത്യലിപ്തികാം ഗുണയേൽ
ഛായാംഗുലൈഃ പൃഥക്താൻ ഹൃതാ മുനിഭിസ്തുതച്ഛേഷം.
ഗ്രഹഗുണകാരോ ജ്ഞേയോ ദൈവവിദാ സദാ ബുദ്ധ്യാ.

പ്രശ്നം വെക്കുന്ന നേരത്തെ ഛായാദികളെക്കൊണ്ടു കാലനിൎണ്ണയം ചെയ്തതിന്നുശേഷം ഛായയെ അംഗുലമാക്കി ഏഴു കൊണ്ടു ഹരിച്ചു ബാക്കിയുള്ളതു ഗ്രഹങ്ങളുടെ ഗുണകാരമെന്നറിക. ()

പഞ്ചവിംശതിരഷ്ടൌ നവവേദാംശൈലാഷ്ടൌത്രിതയം
ഭവഞ്ചസൂൎയ്യാദികാനാം ഗുണകാഃ. ൭൧

൨൫, ൮, ൯, ൪, ൭, ൮, ൩ ഇവ ആദിത്യൻ തുടങ്ങിയുള്ള ഗ്രഹങ്ങളുടെ ഗുണകാരങ്ങളാകുന്നു.

ഗുണയിത്വൈവം പ്രാഗ്വദ്ധൃതശേഷേ സൌമ്യോദയേ ഭവേൽ
കാൎയ്യാവാപ്തിഃ പ്രഷ്ടുൎന്നസ്യാത്തേതരെർച്ചേതി. (൭൨

പിന്നെ വേറെ വെച്ചിരിക്കുന്നതിനെ ഗ്രഹഗുണകാരംകൊണ്ടു ഗുണിച്ചു പിന്നേയും ഏഴിൽതന്നെ ഹരിച്ചാൽ ശുഭഗ്രഹങ്ങളുടെ ഉദയമാണ് സിദ്ധിച്ചതെങ്കിൽ പ്രഷ്ടാവിന്റെ സകല കാൎയ്യങ്ങളും സാധിക്കും. നേരെമറിച്ചു പാപഗ്രഹങ്ങളുടെ ഉദയമാണ് വന്നതെങ്കിൽ തൽക്കാലം യാതൊരു കാൎയ്യസാദ്ധ്യവുമുണ്ടാകുന്നതല്ലെന്നും പറയണം. ൭൩

ഗുണകാരൈക്യാദികേതഃ കാൎയ്യസ്സൂൎയ്യാദിഗുണസംഖ്യാഭിഃ
യസ്യാനുരൂപ്യതി വൎഗ്ഗോ വിജ്ഞേയസ്സ ഉദേശാൽ കാലഃ.

സൂൎയ്യൻ മുതലായ ഗ്രഹങ്ങളുടെ ഇരുപത്തഞ്ചു തുടങ്ങിയുള്ള ഗുണകാരങ്ങൾ അതിൽ നിന്നു വാങ്ങണം.

അങ്ങിനെ വാങ്ങുമ്പോൾ ആരുടെ ഗുണകാരം വാങ്ങുവാൻ സാധിക്കുന്നില്ലയോ ആ ഗ്രഹത്തെക്കൊണ്ടു കാലനിൎണ്ണയം ചെയ്യണം. ൩൩

ഭൌമദിവാകരശേഷൈ
ദിവസാഃ പക്ഷാശ്ച ശുക്രശശിനോഃ
ഗുൎവ്വവശേഷൈൎമ്മാസാ
ഋതവസ്സൌമ്യേ ശനൈശ്ചരെബ്ദാസ്സ്യുഃ. ൩൪

ചൊവ്വയുടെയും ആദിത്യന്റെയും വൎഗ്ഗങ്ങൾ ശേഷിക്കുന്നതായാൽ അവറ്റകളെക്കൊണ്ടു ദിവസത്തേയും ശുക്രൻ ചന്ദ്രൻ ഇവരുടെ വൎഗ്ഗശേഷംകൊണ്ടു പക്ഷത്തേയും വ്യാഴാവശിഷ്ടംകൊണ്ടു മാസത്തേയും ബുധന്റെ ഗുണകാരാവശിഷ്ടംകൊണ്ടു ഋതുക്കളേയും ശനിയുടെ ബാക്കികൊണ്ടു കൊല്ലത്തേയും നിൎണ്ണയിച്ചു പറയാം. ൩൫

ആധാനാൎത്ഥപ്രാപ്തൌ
ഗമനേ ശമനേ ഭവേദ്വിജനേ
രിപുനാശാഗമവിഗമേ
സ്ഥാനപ്രാപ്തൌ ച കാലമാദ്ദേശ്യം. ൩൬

ഗൎഭധാരണം, ധനലാഭം, അന്യദേശഗമനം, അഭിമതാവാപ്തി, വിജനവാസം, രിപുനാശം, ദേശാന്തരം പോയവന്റെ വരവ്, ബന്ധുക്കളോടുള്ള വേൎപ്പാട്, സ്ഥാനപ്രാപ്തി ഇത്യാദികളിൽ മേൽപ്രകാരം കാലത്തെ നിൎണ്ണയിച്ചു പറയാം. ൩൭

അകചടതപയശ വൎഗ്ഗാ
രവികുജസിതസൌമ്യജീവസൌരാണാം
ചന്ദ്രസ്യ ച നിൎദ്ദിഷ്ടം
പ്രശ്നേ പ്രഥമോത്ഭവം വൎണ്ണം. ൩൮

ഏതേഷാം തസ്മാല്ലഗ്നം
സംഗൃഹ്യ ഗുണാശ്ലേഷം വദേൽ പ്രഷ്ടുഃ. ൩൯

അകാരത്തിന്റെ വൎഗ്ഗമായ സ്വരങ്ങൾ ആദിത്യൻ, കവൎഗ്ഗം (ക. ഖ. ഗ. ഘ. ങ) കുജൻ, ചവൎഗ്ഗം ശുക്രൻ, ടവൎഗ്ഗം ബുധൻ, തവൎഗ്ഗം വ്യാഴം, പവൎഗ്ഗം ശനി, യവൎഗ്ഗം (യ മുതൽ ഹ വരെ) ചന്ദ്രൻ. പ്രശ്നത്തിങ്കൽ വരുന്ന ആദ്യാക്ഷരങ്ങളെ ഈ ക്രമത്തിൽ നോക്കി പൃച്ഛാക്ഷരാധിപന്മാരെ അറിഞ്ഞ് അവരെക്കൊണ്ടു ലഗ്നത്തെ കല്പിച്ച് ആ ലഗ്നംകൊണ്ടും പ്രഷ്ടാവിന്റെ ശുഭാശുഭത്തെ പറയണം.

വൎഗ്ഗാദിമദ്ധ്യചരമൈൎവ്വൎണ്ണൈഃ പ്രഥമോത്ഥവൈൎവ്വിഷമം
രാശിം ലഗ്നം പ്രവദേച്ഛിഷ്ടൈൎയ്യുഗ്മം കുജജ്ഞജീവാനാം.
സിതരവിജ്ഞയോരൈന്ദവംരവിശശിനോരേകരാശിതഃപാൽ

പൃച്ഛയിലെ ആദ്യാക്ഷരവും മൂന്നാമത്തെ അക്ഷരവും ഒറ്റപ്പെട്ടതുകളും മേൽപറഞ്ഞ ഗ്രഹങ്ങളിൽ ഓരോ ഓജരാശിയുടേയും യുഗ്മരാശിയുടേയും അധിപന്മാരായ കുജാദി പഞ്ചഗ്രഹങ്ങളുടെ വൎഗ്ഗത്തിൽപെട്ടവയുമാണെങ്കിൽ തൽക്ഷേത്രമായ ഓജരാശിയാണെന്നും രണ്ടും നാലും അക്ഷരങ്ങൾ യുഗ്മങ്ങളാണെന്നുവരികിൽ ആ ഗ്രഹത്തിന്റെ യുഗ്മരാശിയാകുന്ന ലഗ്നമെന്നും അറിയണം. ആദിത്യനു പറഞ്ഞ അച്ചുകളും ചന്ദ്രനു പറഞ്ഞ അന്തസ്ഥങ്ങളും ഊഷ്മാക്കളുമാണ് പൃച്ഛയിലെ വൎണ്ണങ്ങളെങ്കിൽ ഓജയുഗ്മങ്ങളെ നോക്കേണ്ടതില്ല. ആദിത്യനു ചിങ്ങവും ചന്ദ്രനു കൎക്കിടകവും മാത്രം ക്ഷേത്രങ്ങളാകയാൽ അവരുടെ വൎഗ്ഗാക്ഷരമാണെങ്കിൽ അവരുടെ രാശി ലഗ്നംതന്നെ അറിയണം. ഇങ്ങിനെ പൃച്ഛാക്ഷരങ്ങളെക്കൊണ്ടു ലഗ്നം കല്പിച്ചു ലക്ഷണം പറയണം. ൨൧

അസ്മാൽ പ്രാഗപരാൽ പ്രാഗ്വൽ
പൃച്ഛാസമയേ ശുഭാശുഭം സൎവ്വം
കാലസ്യാവിജ്ഞാനാ-
ദേതച്ചിന്ത്യം ബുധൈഃ പ്രശ്നേ. ൨൨

ഈവണ്ണം പൃച്ഛാക്ഷരങ്ങളെക്കൊണ്ടു നിൎണ്ണയിക്കപ്പെട്ട ലഗ്നംകൊണ്ടും മുമ്പ് ആരൂഢംകൊണ്ടും ലക്ഷണം പറയുവാൻ യാതൊരുപ്രകാരവും പറഞ്ഞിരിക്കുന്നുവോ അപ്രകാരംതന്നെ ഋതുമാസങ്ങളെ പറയാം. കാലം നല്ലവണ്ണം അറിവാൻ സാധിച്ചില്ലെങ്കിൽ അതുകൊണ്ടുതന്നെ ലക്ഷണം ആലോചിച്ചു പറയാം.

ഭട്ടോൽപലേന ശിഷ്യഹിതായ സംഗൃഹ്യ പൂൎവ്വശാസ്ത്രാണി
ആൎയ്യാസപ്തത്യേയം പ്രശ്നജ്ഞാനായ സമാസതോ രചിതം.

ഭട്ടോൽപലനെന്ന ആചാൎയ്യനാൽ ശിഷ്യന്മാരുടെ ഹിതത്തിന്നായിക്കൊണ്ടു പ്രശ്നവിഷയത്തിലുള്ള അറിവിനെ മുമ്പുള്ള വിസ്തരഗ്രന്ഥങ്ങളിൽനിന്നു ചുരുക്കി ആൎയ്യാവൃത്തത്തിൽ എഴുപതു ശ്ലോകങ്ങളാക്കി സംക്ഷേപിച്ചു പറയപ്പെട്ടു. ൭൦



ഇതി ആൎയ്യാസപ്തതിഃ

ശുഭമസ്തു.

# ഷട്പഞ്ചാശികാ

## ഒന്നാമദ്ധ്യായം.

---

സൂൎയ്യാദിസൎവ്വഗ്രഹേഭ്യോ നമഃ

---

ആചാൎയ്യം പ്രണിപത്യ രവിം
മൂൎദ്ധ്നാ വരാഹമിഹിരാത്മജേന സദ്യശസാ
വിദ്യാ കൃതാൎത്ഥഗഹനാ
പരാൎത്ഥമുദ്ദിശ്യ പൃഥുയശസാ. ൧

ആചാൎയ്യനേയും ഗ്രഹാധിരാജനായ സൂൎയ്യനേയും വന്ദിച്ചിട്ട വരാഹമിഹിരാചാൎയ്യന്റെ പുത്രനും വലിയ കീൎത്തിമാനുമായ സദ്യശസ്സിനാൽ പരോപകാരത്തിനുവേണ്ടി ഗംഭീരാൎത്ഥയുക്തമായ ഒരു ജ്യോതിഷഗ്രന്ഥം ഉണ്ടാക്കപ്പെട്ടു. അതിന്നു ഷട്പഞ്ചാശികയെന്നു നാമം. ൧

കേന്ദ്രങ്ങളായ നാലു രാശികളുടേയും ശുഭാശുഭലക്ഷണങ്ങളെ പറയുന്നു:—

ച്യുതിൎവ്വിലഗ്നാധിയുതാച്ചവൃദ്ധിഃ
മൎത്ത്യാൽ പ്രവാസസ്ഥിരയോൎന്നിവൃത്തിഃ
വാച്യം ഗ്രഹൈഃ പൃഷ്ഠഗതാനുകൂലൈൎ
ഗൃഹം പ്രവിഷ്ടോ ഹിബുകേ പ്രവാസീ. ൨

ലഗ്നം ചരരാശിയും ലഗ്നാധിപന്റെ യോഗമോ ദൃഷ്ടിയോ ഇല്ലാതിരിക്കയും മററു ശുഭന്മാരുടെ യോഗദൃഷ്ടികളില്ലാതിരിക്കയും ചെയ്താൽ സ്ഥാനച്യുതിയും, ലഗ്നം സ്ഥിരരാശിയും ലഗ്നാധിപതിയുടേയും ശുഭന്മാരുടേയും യോഗദൃഷ്ടികളുള്ളതായാൽ പ്രഷ്ടാവിന്നു ക്രമത്തിൽ അഭിവൃദ്ധിയും വരും. ഉഭയരാശിലഗ്നമാകുമ്പോഴും ലഗ്നാധിപശുഭഗ്രഹങ്ങളുടെ യോഗദൃഷ്ടികളുണ്ടാവുകയും ചെയ്താൽ

അവിടേയും അഭിവൃദ്ധി വരുമെന്നു പറയാം. എന്നാൽ ലഗ്നാധിപനു പാപയോഗമുണ്ടെങ്കിൽ പ്രച്യുതി വരുമെന്നും പറയണം. പത്താമേടം ചരരാശിയും പാപഗ്രഹയോഗദൃഷ്ടികളോടു കൂടുകയും ചെയ്താൽ ദേശാന്തരഗമനം ചെയ്യേണ്ടതായി വരുമെന്നു പറയാം. എന്നാൽ നേരേ മറിച്ചു ചരരാശിയല്ലാതിരിക്കുകയും ശുഭയോഗവീക്ഷണങ്ങളോടു കൂടുകയും ചെയ്താൽ ഒരിക്കലും സ്വരാജ്യം വിട്ടുപോകയില്ലെന്നും പറയാം. ഏഴാമേടം ചരരാശിയും പാപയോഗവീക്ഷണങ്ങളുള്ളതുമാണെങ്കിൽ നിവൃത്തി വരുന്നതല്ലെന്നും, ചരേതരരാശിയും ഭാവാധിപശുഭഗ്രഹങ്ങളുടെ യോഗവീക്ഷണങ്ങളുള്ളതുമാണെങ്കിൽ നിവൃത്തി നിശ്ചയമായും വരുമെന്നും നിശ്ചയിക്കാം. നാലാമേടത്തിന്ന് അധിപതിയുടേയും ശുഭന്മാരുടേയും യോഗദൃഷ്ടികളുണ്ടെങ്കിൽ ദേശാന്തരം പോയവൻ ഗൃഹത്തിങ്കൽ വന്നു ചേർന്നിരിക്കുന്നു എന്നു പറയാം. എന്നാൽ നാലാമേടത്ത് എത്ര ഗ്രഹങ്ങൾ നില്ക്കുന്നുവോ അത്ര ദിവസമായി പ്രവാസി മടങ്ങിവന്നിട്ട് എന്നു തീർച്ചപ്പെടുത്താം. പ്രശ്നദിവസം മുതൽ എത്ര ദിവസം കഴിഞ്ഞാൽ ശുഭഗ്രഹങ്ങൾ നാലാമേടത്തു വരുന്നുവോ അത്ര ദിവസം കഴിഞ്ഞാൽ പ്രവാസി തിരിച്ചെത്തുമെന്നും പറയാം. 'ദൂരഗതന്യാഗമനം' എന്നു മേലിൽ ഒരു യോഗം പറവാൻ ഭാവമുണ്ട്. ആ യോഗംകൂടെ ഉണ്ടെങ്കിൽ മാത്രമേ വരാൻ പോകുന്ന ഗ്രഹങ്ങളെക്കൊണ്ടുള്ള ലക്ഷണം പറയാവൂ. നാലാമേടം പാപഗ്രഹയുക്തമാണെങ്കിൽ പ്രവാസിയുടെ ഗൃഹഗമനം മുതലായ ഗൃഹത്തിങ്കലെ ശുഭാവസ്ഥകൾ വല്ലതും സന്ദിഗ്ദ്ധമാണെന്നുള്ള ലക്ഷണം പറയണം.

൨

ലഗ്നംതുടങ്ങി പന്ത്രണ്ടുഭാവങ്ങളിൽ ഓരോഭാവങ്ങളെക്കൊണ്ടും ആത്മാവുതുടങ്ങി ഓരോഭാവങ്ങൾക്കുള്ള ലക്ഷണങ്ങളേയും അതുകളുടെ ശുഭാശുഭങ്ങളേയും ചൊല്ലുന്നു:—

ആത്മാർത്ഥസഹജബാന്ധവ-
തനയാരികളത്രനിധനാനിപുനഃ
ധർമ്മക്രിയായനിർഗ്ഗമ.
ഭാവാ ഹോരാദിഷു ക്രമാൽബുധൈസ്സദാജ്ഞേയാഃ.

ആത്മാവ്, അർത്ഥം, സഹോദരൻ, ബന്ധു, പുത്രൻ, ശത്രു, ഭാര്യ, മരണം, ധർമ്മം, പ്രവൃത്തി, ആയം, വ്യയം ഇങ്ങിനെ ലഗ്നാദി പന്ത്രണ്ടുരാശികൊണ്ടും ഓരോ രാശിയുടെ ഭാവഗുണങ്ങളെ ബുദ്ധിമാന്മാർ അറിയണം. ന

യോ യോ ഭാവഃ സ്വാമിദൃഷ്ടോ യുതോ വാ
സൌമ്യൈർവ്വാ സ്യാത്തസ്യ തസ്യാഭിവൃദ്ധിഃ
പാപൈരേവം തസ്യ ഭാവസ്യ ഹാനി-
ർന്നിർദ്ദേഷ്ടവ്യാ പ്രഷ്ടുർജ്ജന്മതോ വാ. ൪

ഏതെതു ഭാവങ്ങൾ അതാതു രാശിയുടെ അധിപനോടുകൂടുകയോ അവന്റെ ദൃഷ്ടിയുണ്ടാവുകയോ സൌമ്യഗ്രഹങ്ങളുടെ യോഗദൃഷ്ടികളോടു കൂടുകയോ ചെയ്താൽ അതാതു ഭാവങ്ങൾക്ക് — ആത്മാർത്ഥാദികൾക്ക് — അഭിവൃദ്ധിയുണ്ടാകും. പാപന്മാരുടെ യോഗദൃഷ്ടികളുണ്ടായാൽ ഭാവത്തിന്നു നാശവും വരും. ഈ ലക്ഷണം പ്രശ്നത്തിങ്കലും ജാതകത്തിലും ഒരുപോലെ പറയേണ്ടതാകുന്നു. എന്നാൽ ഷഷ്ഠാഷ്ടമവ്യയങ്ങളിൽ വിപരീതമെന്നുണ്ട്. ആറാമേടത്തു പാപൻ നിന്നാൽ ശത്രുവർദ്ധനം. ശുഭൻ നിന്നാൽ ശത്രുനാശം. അഷ്ടമം പാപയോഗമുള്ളതാണെങ്കിൽ മരണവും ശുഭയോഗമുള്ളതാണെങ്കിൽ ദീർഘായുസ്സും ഫലം. വ്യയസ്ഥാനം ശുഭസംയുക്തമാണെന്നുവരികിൽ വ്യയഹാനിയും പാപയുക്തമായാൽ വ്യയവും ഫലം. ശത്രുമരണവ്യയങ്ങളുടെ നാശമാണല്ലൊ സകലർക്കും ഇഷ്ടം; അതിനാൽ ആ ഭാവങ്ങളിൽ നില്ക്കുന്ന ശുഭന്മാർ തന്നാശത്തെ ചെയ്യുന്നതാകുന്നു. ൪

ഗ്രഹങ്ങളുടെ ശുഭാശുഭവ്യവസ്ഥയെ പറയുന്നു:—

ക്ഷീണേന്ദ്വൎക്കമഹീസുതാൎക്കതനയാഃ
പാപാഃ ബുധസ്തൈൎയ്യുതഃ ൭

ക്ഷീണനായ ചന്ദ്രൻ, (=വെളുത്ത അഷ്ടമിയുടെ ഉത്തരാൎദ്ധം തുടങ്ങി കറുത്ത അഷ്ടമിയുടെ പൂൎവ്വാൎദ്ധംവരെ ചന്ദ്രൻ പ്രബലൻ; മററു ദിവസങ്ങളിൽ ക്ഷീണൻ, ശുക്ലപക്ഷത്തിലെ ചതുൎദ്ദശി അമാവാസി ഈ ദിവസങ്ങളിൽ മാത്രമേ ചന്ദ്രനു ക്ഷീണതയുള്ളൂ എന്നാകുന്നു യവനന്മാരുടെ അഭിപ്രായം) സൂൎയ്യൻ, കുജൻ, ശനി ഇവർ പാപന്മാരും ഇവരോടുകൂടിയ ബുധനും പാപനാകുന്നു. രാഹുകേതുക്കളും പാപന്മാർ തന്നെ. മററു ഗ്രഹങ്ങൾ—ക്ഷീണനല്ലാത്ത ചന്ദ്രൻ, പാപയോഗമില്ലാത്ത ബുധൻ, ഗുരു, ശുക്രൻ— ശുഭന്മാരാകുന്നു. ൭

ഗ്രഹങ്ങളുടെ ദൃഷ്ടിഭേദത്തെ പറയുന്നു:—

സഹജദശമൌ ത്രികോണം ചതുരശ്രം സപ്തമഞ്ച പശ്യന്തി
പാദം ദലം ത്രിപാദം സമ്പൂൎണ്ണഞ്ച ഗ്രഹാഃ ക്രമശഃ ൯

എല്ലാഗ്രഹങ്ങളും അതാതവർ നില്ക്കുന്ന രാശിയുടെ മൂന്ന്, പത്ത് ഈ രാശികളെ സമ്പൂൎണ്ണദൃഷ്ടിയുടെ നാലിലൊരു ഭാഗംകൊണ്ടു നോക്കുന്നു. അഞ്ച്, ഒമ്പത് ഈ ഭാവങ്ങളെ പകുതി നോക്കുന്നു. നാലാമേടം, അഷ്ടമം ഈ സ്ഥാനങ്ങളെ മൂന്നിൽ ഒരു ഭാഗംകൊണ്ടു നോക്കുന്നു. ഏഴാമേടത്തെ പരിപൂൎണ്ണമായി നോക്കുന്നു.

പ്രശ്നസമയംകൊണ്ടു ലാഭാലാഭങ്ങളെ അറിവാൻ പറയുന്നു:—

൧. സൌമ്യേ വിലഗ്നേ യദി വാസ്യ വൎഗ്ഗേ
ശീൎഷോദയേ സിദ്ധിമുപൈതി കാൎയ്യം
അതോ വിപൎയ്യാസഗസിദ്ധിഹേതുഃ
കൃച്ഛ്രേണ സംസിദ്ധികരം വിമിശ്രം. ൧

ശുഭഗ്രഹം ലഗ്നത്തിൽ നില്ക്കുകയോ ശുഭന്റെ ഹോരാദ്രേക്കാണനവാംശകാദിവൎഗ്ഗം ലഗ്നത്തിൽ വരികയോ

ലഗ്നം ശീൎഷോദയരാശിയായി വരികയോ ചെയ്താൽ പൃ
ച്ഛാവിന്നു സകല കാൎയ്യങ്ങളും സാധിക്കുമെന്നു പറയാം.
ഇതിന്നു വിപരീതമായ ലക്ഷണം — ലഗ്നത്തിൽ പാപ
യോഗമോ പാപവൎഗ്ഗയോഗമോ ഉണ്ടായാൽ — കണ്ടാൽ
കാൎയ്യസിദ്ധി അസാദ്ധ്യമെന്നു തന്നെ പറയാം. എന്നാൽ
മേൽപറഞ്ഞതുകൾ ഇടകലൎന്നു വന്നാൽ പണിപ്പെട്ടു കാ
ൎയ്യസിദ്ധിയുണ്ടാകുമെന്നു പറയണം. പക്ഷെ അവിടെ ശു
ഭന്മാരൊ പാപന്മാരൊ ബലവാന്മാരെന്നും മററും നല്ലവണ്ണം ആ
ലോചിച്ചു പറയുകയും വേണം. ൧

നഷ്ടമായ ദ്രവ്യത്തിന്റെ ലാഭലക്ഷണം പറയുന്നു:—

ഹോരാസ്ഥിതഃ പൂൎണ്ണതനുഃ ശശാങ്കോ
ജീവേന ദൃഷ്ടോ യദി വാ സിതേന
ക്ഷിപ്രം പ്രനഷ്ടസ്യ കരോതി സിദ്ധിം
ലാഭോപയാതോ ബലവാൻ ശുഭോ വാ. ൨

പൂൎണ്ണചന്ദ്രൻ ലഗ്നത്തിങ്കൽ നില്ക്കുകയും ആ ചന്ദ്ര
നെ വ്യാഴമൊ ശുക്രനോ നോക്കുകയും ചെയ്താൽ ചോരന്മാ
രാൽ അപഹൃതമോ കൈമോശം വന്നുപോയതോ ആയ
ദ്രവ്യം ഉടനെ കിട്ടുന്നതാകുന്നു. പതിനൊന്നാമേടത്തു മ
ററു ശുഭഗ്രഹം ബലവാനായിട്ടുനിന്നാലും മേൽപ്രകാരം
നഷ്ടദ്രവ്യലാഭമുണ്ടാകുമെന്നു പറയാം. ൩

നഷ്ടമായ ധനം ഇന്നതാണെന്നറിയുവാൻ പറയുന്നു —

സ്വാംശേ വിലഗ്നേ യദി വാ ത്രികോണേ
സ്വാംശസ്ഥിതഃ പശ്യതി ധാതുചിന്താം
പരാംശകസ്ഥശ്ച കരോതി ജീവം
മൂലം പരാംശോപഗതഃ പരാംശം. ൪

എതെങ്കിലുമൊരു ഗ്രഹത്തിന്റെ അംശകം ലഗ്ന
ത്തിൽ വരികയും ആ ഗ്രഹം സ്വാംശത്തിങ്കൽനിന്നു ആ
ലഗ്നത്തെ നോക്കുകയും ചെയ്താൽ അപ്പോൾ നഷ്ടമായതു
ധാതു (=സ്വൎണ്ണാദി) വാണെന്നും, ലഗ്നത്തിൽ അംശകം

ചെയ്യു ഗ്രഹം മറെറാരു ഗ്രഹത്തിന്റെ അംശകരാശിയിൽ നിന്നുകൊണ്ടു ലഗ്നത്തെ നോക്കുന്നതായാൽ ജീവി (=മനുഷ്യപശ്വാദി) യാകുന്നു എന്നും, മറെറാരു ഗ്രഹത്തിന്റെ അംശകത്തിൽ നില്ക്കുകയും അന്യാംശകത്തോടുകൂടിയ ലഗ്നത്തെ നോക്കുകയും ചെയ്യുമ്പോഴതു മൂല(=വൃക്ഷാദി) മാണെന്നും പറയണം. അതിവക്ത്രിത്രികോണേ=ലഗ്നത്തിൽ എത്രാമംശകമുദിക്കുന്നുവോ അഞ്ചാമേടത്തിന്റേയും ഒമ്പതാമേടത്തിന്റേയും അത്രാമംശകത്തിന്റെ അധിപതിതന്റെ അംശകത്തിൽനിന്ന് ആ ഭാവങ്ങളെ (ത്രികോണത്തെ) നോക്കുന്നതായാലും ധാതുചിന്തയെ പറയണം. മറെറാരു ഗ്രഹത്തിന്റെ അംശകത്തിൽ നിന്നുകൊണ്ട് അഞ്ച് ഒമ്പത് ഈ സ്ഥാനങ്ങളെ മേൽപ്രകാരമുള്ള ഗ്രഹം നോക്കുന്നതായാൽ ജീവചിന്തയേയും പറയാം. അന്യനാഥന്റെ അംശകത്തോടുകൂടിയ രാശിയിൽ നിന്ന് അന്യാംശകത്തോടുകൂടിയ ത്രികോണത്തെ നോക്കുന്നതായാൽ മൂലചിന്തയേയും പറയാം. എന്നാൽ പാപഗ്രഹാംശകം ലഗ്നത്തിൽ വരികയും ആ ഗ്രഹം സ്വാംശസ്ഥിതനായിട്ടു ലഗ്നത്തെ നോക്കുകയും ചെയ്യുമ്പോൾ ധാതുവെകൊണ്ട് ഊതി ശുദ്ധിചെയ്യുന്ന ഇരിമ്പു മുതലായതാണെന്നും അങ്ങിനെ വരുന്ന ഗ്രഹം ശുഭനാണെന്നു വരികിൽ വിശിഷ്ടതാദികളാണെന്നറിയണം. ജീവചിന്തയിൽ ഗ്രഹത്തോടുകൂടിയ നവാംശകത്തിന്നു തക്കവണ്ണം ദ്വിപാത്തെന്നും ചതുഷ്പാത്തെന്നും അറിഞ്ഞു നടക്കുന്നവയെന്നുമുള്ള വിഭാഗമറിയണം. മിഥുനം, കന്നി, തുലാം, കുംഭം, ധനുവിന്റെ പൂർവ്വാർദ്ധം ഇതുകളാണെങ്കിൽ (ഈ രാശികൾ ദേവകളും മനുഷ്യരും പക്ഷികളുമാകയാൽ) ദ്വിപാത്തെന്നറിയണം. മേടം, എടവം, ചിങ്ങം, ധനുവിന്റെ ഉത്തരാർദ്ധം മകരത്തിന്റെ പൂർവ്വാർദ്ധം ഇതുകൾ നാല്ക്കാലികളാകുന്നു. കർക്കിടകം, വൃശ്ചികം മകരത്തിന്റെ ഉത്തരാർദ്ധം ഇതുകൾ അറിഞ്ഞു നടക്കുന്നവ. അതിൽ മീനത്തിന്നു കാലില്ല. മററു രാശികൾക്കു വളരെ

കാലുകളുണ്ട്. മൂലചിന്തയിലും സ്ഥലജമോ ജലജമോ എന്നറിയണം. കൎക്കിടകം, മകരം, മീനം ഈ രാശികളാണെങ്കിൽ ജലജം. മറ്റുള്ള രാശികളാകുന്നുവെങ്കിൽ സ്ഥലജം. ഈ രാശിഫലം മറ്റുവഴികളിലും ഗ്രഹിക്കണം.

ധാതുർമ്മൂലം ജീവ ഇത്യോജഗേഹേ
യുഗ്മേ വിദ്യാദേതദേവ പ്രതീപം
ലഗ്നേ യോംശസ്സംക്രമാൽ ഗണ്യ ഏവം
സംക്ഷേപോയം വിസ്തരസ്തൽപ്രഭേദഃ.

മേടം മിഥുനം എന്നു തുടങ്ങിയുള്ള ഓജരാശി ലഗ്നമാകുമ്പോൾ ക്രമത്തിൽ ആദ്യത്തേതു — മേടം — ധാതു, പിന്നത്തേതു — മിഥുനം — മൂലം, പിന്നെ — ചിങ്ങം — ജീവൻ. ഈ ക്രമത്തിൽ ഓജരാശിലഗ്നമാകുമ്പോൾ അറിയണം. പിന്നെ — യുഗ്മരാശി — എടവം കൎക്കിടകം മുതലായവ — ലഗ്നമാകുമ്പോൾ ഈ പറഞ്ഞ ക്രമം — ധാതുർമ്മൂലം ജീവ എന്നുള്ളത് — വിപരീതമാണെന്നറിയണം. ലഗ്നത്തിങ്കൽ യാതൊരംശകമാണോ അതുകൊണ്ടും മേൽപ്രകാരം അറിയണം. എന്നാൽ ഈ പറഞ്ഞതെല്ലാം സംക്ഷേപമാകുന്നു. ഇതുകളുടെ അധികവിവരം ഹോരമുതലായ വിസ്തരഗ്രന്ഥങ്ങളിൽ നിന്നറിയണം.

എന്നു ഷൾപഞ്ചാശികയിൽ
ഒന്നാമദ്ധ്യായം.

## രണ്ടാമദ്ധ്യായം.

വൃഷസിംഹവൃശ്ചികഘടൈഃ
വൃദ്ധിഃ സ്ഥാനാൽ ഗമാഗമൌ ന സ്യുഃ
ന മൃതിൎന്നാപി നഷ്ടം
ന രോഗശാന്തിൎന്ന ചാഭിഭവഃ.

എടവം, ചിങ്ങം, വൃശ്ചികം, കുംഭം ഈ രാശികളിൽ ഏതെങ്കിലും ഒന്നു ലഗ്നമായി വന്നാൽ സ്വന്തമുള്ള സ്ഥാനത്തിൽ നിന്നു മേലെയായൊരു സ്ഥാനത്തിന്റെ പ്രാപ്തി

യും, സ്വന്തരാജ്യം വിട്ട് അന്യരാജ്യത്തു പോകാതിരിക്കുകയും, ദേശാന്തരം പോയവന്റെ ആഗമനാഭാവവും, വ്യാധിപീഡിതന്റെ മരണാഭാവവും, ധനധാന്യാദിദ്രവ്യങ്ങൾ മറഞ്ഞിരിക്കുകയല്ലാതെ അതു നശിച്ചു പോയിട്ടില്ലെന്നും, അതുകൾ അവിടെതന്നെ ഉണ്ടെന്നും, രോഗം മാറിട്ടില്ലെന്നും, ശത്രുവിങ്കൽനിന്നു തോല്വിവരുന്നതല്ലെന്നും ലക്ഷണം പറയണം. വൃദ്ധി എന്ന ടീകയിൽ സിദ്ധി എന്നൊരു പാഠാന്തരം കാണുന്നു. ആ പാഠത്തിൽ സ്ഥാനപ്രാപ്തി വരുമെന്നും പറയാം. ഈ രാശികൾ സ്ഥിരരാശികളാകയാൽ ഈ ലക്ഷണങ്ങൾ നിശ്ചയമായും പറയാം.

തദ്വിപരീതന്തു ചരേ ദ്വിശരീരേ മിശ്രിതം ഫലംഭവതി
ലഗ്നേന്ദ്വോർവ്വർഗ്ഗത്വം ശുഭദൃഷ്ട്യാ ശോഭനമതോന്യൽ.

ചരരാശിലഗ്നമാകുമ്പോൾ മേൽപറഞ്ഞ ലക്ഷണങ്ങൾക്ക വിപരീത(സ്ഥാനപ്രാപ്ത്യാദി)മാകുന്നു ഫലം. ലഗ്നവും ചന്ദ്രലഗ്നവും—ചന്ദ്രൻ നില്ക്കുന്ന രാശിയും—ശുഭദൃഷ്ടിയോടുകൂടിയതാണെങ്കിൽ ശോഭനവും പാപദൃഷ്ടിയോടുകൂടിയതാണെന്നു വരികിൽ അശുഭവും ഫലമാകുന്നു. ഈ ലക്ഷണത്തിന്നു സ്ഥിരചരഭേദമില്ല.

ശത്രുവിന്റെ പ്രവൃത്തിനിവൃത്തികളറിവാൻ ചൊല്ലുന്നു:

സുതശത്രുഗതൈഃ പാപൈഃ ശത്രുർമ്മാർഗ്ഗാന്നിവർത്തതേ
ചതുർത്ഥഗൈരപി പ്രാപ്തശ്ശത്രുർഗ്ഗേഹാന്നിവർത്തതേ. ൩.

ലഗ്നാൽ അഞ്ചാമേടത്തോ ആറാമേടത്തോ ഉള്ള ഭാവങ്ങളിൽ കൂടിയ പാപന്മാർ—ആദിത്യൻ കുജൻ ശനി—നിന്നാൽ പ്രഷ്ടാവിന്റെ ശത്രുക്കൾ വഴിയിൽനിന്നു പിന്മടങ്ങും. മേൽപറഞ്ഞ പാപന്മാർ നാലാമേടത്തു നിന്നാൽ ശത്രു അടുത്തുവന്നു യുദ്ധംചെയ്യു എന്നുവരികിലും തോററോടിപ്പോകും. ൩.

ബുധഗുരുശുക്രാഃ കേന്ദ്രേ ന ഖലേ ലഗ്നാദ്യദാ ഗതാഃ
തദാ രിപോഃ പരാജയം ചതുഷ്പദൈഃ പലായനം. ൪

മീനം, വൃശ്ചികം, കുംഭം, കർക്കിടകം ഈ രാശികളിൽ

ഏതെങ്കിലും ലഗ്നത്തിന്റെ നാലാം ഭാവത്തിൽ വന്നാൽ ശത്രുവിന്നു പരാജയം ഫലം. ചതുഷ്പദരാശി (രണ്ടാമദ്ധ്യായം ൯-ാം ശ്ലോകത്തിന്റെ വ്യാഖ്യാനം നോക്കുക) നാലാമേടമായി വന്നാൽ ശത്രു തോററു പിന്മാറി ഓടും.

ചരോദയേ ശുഭൈഃ സ്ഥിതൈഃ ശുഭം കരോതി യായിനാം
അശോഭനൈരശോഭനം സ്ഥിരോദയേപി വാ ശുഭം. ൭

ചരരാശി ലഗ്നവും ആ ലഗ്നത്തിൽ ശുഭഗ്രഹം നില്ക്കുകയുംചെയ്താൽ സൈന്യംകൊണ്ടുവരുന്ന ശത്രുവിന്നു ശുഭംവരും. ചരരാശിതന്നെ ലഗ്നവും ആ ലഗ്നത്തിൽ പാപയോഗവുമുണ്ടായാൽ പരാജയം. സ്ഥിരരാശി ലഗ്നമായി വന്നാൽ ശുഭം ഭവിക്കുമെന്നും പറയാം. ആ സ്ഥാനം പാപന്റെ ക്ഷേത്രമോ മൂലത്രികോണമോ ബന്ധുക്ഷേത്രമോ ആണെങ്കിൽ ശുഭം. അല്ലായ്കിലശുഭം. ഭട്ടോല്പലന്റെ അഭിപ്രായത്തിൽ 'സ്ഥിരേഷ്വമേപി വാ' എന്നാണ് പാഠമെന്നും, അശുഭം സ്ഥിരരാശിയായിരിക്കേണമെന്നും ആ ഭാവം പാപയോഗത്തോടുകൂടിയായിരിക്കേണമെന്നും അങ്ങിനെ വന്നാൽ ശുഭം, അല്ലായ്കിലശുഭമെന്നും അദ്ദേഹം വ്യാഖ്യാനിച്ചിരിക്കുന്നു. ൭

സ്ഥിരേ ശശീ ചരോദയോ ന ചാഗമോ രിപോസ്തദാ
തദാഗമം രിപോർവ്വദേദ്വിപര്യയേ വിപര്യയഃ. ൮

ചന്ദ്രൻ സ്ഥിരരാശിയിൽ നില്ക്കുകയും ലഗ്നം ചരരാശിയാവുകയും ചെയ്താൽ ശത്രുവരുന്നില്ലെന്നു കേൾക്കുന്നുവെങ്കിലും ഉടനെ വരുമെന്നു പറയാം. ചന്ദ്രലഗ്നങ്ങൾ വിപരീതമായിരുന്നുവെങ്കിൽ ശത്രുവരുന്നുവെന്നല്ല വന്നായാം വിശ്വസിക്കത്തക്കതായി കേട്ടാലും അപ്പോൾ വരുന്നതല്ലെന്നു പറയാം. ൮

സ്ഥിരേ തു ലഗ്നമാഗതേ ചിരാത്തമാകേ തു ചന്ദ്രമാഃ
നിവർത്തതേ രിപുസ്തദാ സ്വദേശമാഗതോപി സൻ. ൯

സ്ഥിരരാശി ലഗ്നവും ഉഭയരാശി ചന്ദ്രലഗ്നവുമാണെങ്കിൽ ശത്രു സ്വരാജ്യത്തിങ്കൽ നിന്നു ദ്രോഹചിന്തയോടുകൂടി വളരെ ദൂരം വഴി നടന്നുവന്നിരുന്നാലും

യതൊരു ദ്രോഹവും ചെയ്യാതെ തന്നെ മടങ്ങിപ്പോകും.൩

ചരെ ശശീ ലഗ്നഗതോ ദ്വിദേഹഃ
പരേണശത്രുരാഗത്യ നിവർത്തതേ തു
വിപര്യ്യയേ ചാഗമനം വിധാ സ്യാൽ
പരാജയഃ സ്യാദശുഭേക്ഷിതേ തു. ൩൯

ചരരാശിയിൽ ചന്ദ്രനും ഉഭയരാശി ലഗ്നവുമായിവന്നാൽ ശത്രു മാർഗ്ഗമദ്ധ്യത്തോളം വന്നു പിന്തിരിഞ്ഞുപോകും. ഉഭയരാശിയിൽചന്ദ്രനും ചരരാശി ലഗ്നവുമായിവന്നാൽ ശത്രുവിന്റെ വരവു ണ്ടു വഴിയായിട്ടുണ്ടെന്നും ആ ചന്ദ്രലഗ്നങ്ങളെ പാപഗ്രഹങ്ങൾ നോക്കുന്നുണ്ടായിരുന്നാൽ പ്രഷ്ടാവിന്ന് ആ ശത്രുവിൽ നിന്നു പരാജയം ഭവിക്കുമെന്നും പറയാം. ൩൯

അർക്കാർക്കിജ്ഞസിതാനാമേകോപി ചരോദയേ യദാ ഭവതി
പ്രവദേത്തദാശു ഗമനം വക്രഗതൈർന്നേതി വക്തവ്യം.൪൦

ആദിത്യൻ, ശനി, ബുധൻ, ശുക്രൻ എന്നീ ഗ്രഹങ്ങളിൽ ഒരാളെങ്കിലും ചരരാശിയാകുന്ന ലഗ്നത്തിൽ നില്ക്കുന്നുണ്ടെങ്കിൽ പ്രഷ്ടാവിന്ന് ഉടനെ അന്യദേശഗമനമുണ്ടാകുന്നതും, ആ ഗ്രഹങ്ങൾ തന്നെ വക്രഗതിയായി വന്നവരാണെങ്കിൽ ഗമനമുണ്ടാവുകയില്ലെന്നും പറയാം.

സ്ഥിരരാശൌ ജീവശനൈശ്ചരേക്ഷിതേ
ഗമാഗമൌ നൈവ വദേത്തു പൃച്ഛതഃ
ത്രിപഞ്ചഷൾസ്ഥാ രിപുസംഗമായ
പാപാശ്ചതുർത്ഥേ വിനിവർത്തനായ. ൪൦

സ്ഥിരരാശി ലഗ്നവും ആ ലഗ്നത്തെ വ്യാഴവും ശനിയും നോക്കുകയും ചെയ്യുന്നുണ്ടെങ്കിൽ പ്രഷ്ടാവിന്നു ഗമനവുമാഗമനവും ഭവിക്കുകയില്ല. ആ സ്ഥിരരാശിയായ ലഗ്നം വ്യാഴശനൈശ്ചരവീക്ഷിതമായിരിക്കുമ്പോൾ ആ ലഗ്നത്തിന്റെ മൂന്ന് അഞ്ച് ആറ് ഈ സ്ഥാനങ്ങളിൽ പാപന്മാർ നില്ക്കുന്നുണ്ടെങ്കിൽ പ്രഷ്ടാവിന്നു ശത്രുവിനോടുകൂടിയുള്ള യോഗമുണ്ടാകും. മേൽപ്രകാരമുള്ള ലഗ്നത്തിന്റെ നാലാമേടം പാപയോഗമുള്ളതാണെന്നു വരികിൽ ശത്രു പിന്മടങ്ങിപ്പോകുമെന്നു പറയാം. ൪൧

നാഗച്ഛതി പരചക്രം
യദാർക്കചന്ദ്രൌ തു ചതുർത്ഥഭവനസ്ഥൌ
ഗുരുബുധശുക്രാ ഹിബുകേ
യദാ തദാ ശീഘ്രമായാതി. ൧൧

ആദിത്യചന്ദ്രന്മാർ ലഗ്നാൽ നാലാമേടത്തു നിന്നാൽ ശത്രുസൈന്യം വരികയില്ല. വ്യാഴം, ബുധൻ, ശുക്രൻ, ഇവർ നാലാമേടത്തു നിന്നാൽ ശത്രുസൈന്യം വേഗത്തിൽ വരും.

മേഷധനുസ്സിംഹവൃഷാ
യദ്യുദയസ്ഥാ ഭവന്തി ഹിബുകേ വാ
ശത്രൂൻ തിഷ്ഠതി തദാ
ഗ്രഹസഹിതാ വാ വിയുക്താ വാ. ൧൨

മേടം, ധനു, ചിങ്ങം, ഇടവം ഈ രാശികളിൽ ഏതെങ്കിലും ലഗ്നമോ നാലാം ഭാവമോ ആയിവന്നാൽ ശത്രു നേരിട്ടു നില്ക്കാതെ തോറ്റുപോകും. ഈ രാശികളിൽ ഗ്രഹങ്ങൾ നില്പുണ്ടെന്നോ നില്പില്ലെന്നോ വിവക്ഷയില്ല.

സ്ഥിരരാശൌ യദ്യുദയേ
ശനിർഗ്ഗുരുർവ്വാ സ്ഥിതസ്തദാ ശത്രുഃ
ഉദയേ രവിർഗ്ഗുരുർവ്വാ
ചരേ ക്ഷിപ്രാഗമോ ഭവതി. ൧൩

സ്ഥിരരാശിയായ ലഗ്നത്തിൽ ശനിയോ വ്യാഴമോ നിന്നാൽ ശത്രു സ്വസ്ഥാനത്തിലിരിക്കുകയല്ലാതെ വരികയില്ല. ചരരാശിയായ ലഗ്നത്തിൽ ആദിത്യനോ വ്യാഴമോ നിന്നാൽ ശത്രു നിശ്ചയമായും വരും.

ഗ്രഹസ്സർവ്വോത്തമബലോ
ലഗ്നാദ്യസ്മിൻ ഗൃഹേ സ്ഥിതഃ
തത്സൈന്യസ്തത്തുല്യസംഖ്യൈരൈ-
ന്നിവൃത്തിം യാതുരോദിശേൽ. ൧൪

പൃച്ഛാകാലത്തിങ്കൽ എല്ലാ ബലങ്ങളും തികഞ്ഞിരിക്കുന്ന ഗ്രഹം ഏതോ ആ ഗ്രഹം ലഗ്നത്തിങ്കൽനിന്നു എത്രാമേടത്തു നില്ക്കുന്നുവോ അത്രമാസങ്ങൾ ചെന്നാൽ അന്യ

ദൂരത്തു പോകുവാൻ തുടങ്ങുന്ന പ്രഷ്ടാവു മടങ്ങിവരും.

അതിന്റെ വ്യവസ്ഥയെ പറയുന്നു:—

ചരാംശസ്ഥേ ഗ്രഹേ തസ്മിൻ കാലമേവം വിനിർദ്ദിശേൽ
ദ്വിഗുണം സ്ഥിരരാശ്യംശസ്ഥേ ത്രിഗുണമുഭയാശ്രിതേ. ൭

ചരരാശിയിൽ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു് മേൽ പ്രകാരം ലക്ഷണം പറയണം. സ്ഥിരരാശിയിലാണ് നില്ക്കുന്നതെങ്കിൽ ആ കാലത്തെ ഇരട്ടിച്ചു പറയണം. ഉഭയരാശിയിലാണെങ്കിൽ മൂന്നിരട്ടിച്ചും പറയാം.

ഇവിടെ മതാന്തരത്തെ പറയുന്നു:—

യാതുർവ്വിലഗ്നാജ്ജാമിത്രഭവനാധിപതിർഗ്രഹഃ
കരോതി വക്രമാവൃത്തേഃ കാലം തം ബ്രുവതേ പരേ. ൮

ഏഴാം ഭാവാധിപതി എപ്പോൾ ലഗ്നത്തിങ്കൽനിന്നു വക്രത്തെ ചെയ്യുന്നുവോ അപ്പോഴാകുന്നു പോകുന്നവന്റെ മടങ്ങിവരുന്നതിനുള്ള കാലമെന്നു മറ്റു ചില ആചാര്യന്മാരും പറയുന്നു.

ശത്രു വരുന്നതിന്റെ കാലനിർണ്ണയത്തെ പറയുന്നു:—

ഉദയർക്ഷാച്ചന്ദ്രർക്ഷം ഭവതി പരാംശൈർദ്ദിനൈസ്തുതാവദ്ഭിഃ
ആഗമനം സ്യാച്ഛത്രോർമ്മദ്ധ്യേ ന ഗ്രഹാഃ കഥിതൈഃ. ൯

ഉദയരാശിയെ ഗണിച്ചു് ആ രാശിയുടെ നക്ഷത്രമറിഞ്ഞു് ആ നക്ഷത്രം മുതൽ ചന്ദ്രൻ നില്ക്കുന്ന നക്ഷത്രം വരെ എണ്ണിയാൽ എത്രതന്നെ സംഖ്യയാണോ വരുന്നതു് അത്ര ദിവസംകൊണ്ടു ശത്രു വരുമെന്നു പറയാം. എന്നാൽ ലഗ്നം മുതൽ ചന്ദ്രൻ വരെയുള്ള രാശികളുടെ മദ്ധ്യത്തിൽ മറ്റൊരു ഗ്രഹത്തിനെക്കൊണ്ടു മറവു വരരുതു്. അങ്ങിനെ മറഞ്ഞിരുന്നാൽ ശത്രുവിന്റെ വരവുതന്നെ അസംഭവമെന്നും പറയാം. ൧൦

എന്നു് ഷട്പഞ്ചാശികയിൽ രണ്ടാമദ്ധ്യായം.

---

## മൂന്നാമദ്ധ്യായം.

---

ദശമൈകാദശസപ്തമഗാ
സ്സൗമ്യാ നാഗരാധിപസ്യ വിജയകരാഃ
ആരാർക്കിജ്ഞഗുരുസിതാഃ
പ്രഭംഗദാ വിജയദാ ശേഷേ. ൧

പത്താമേടത്തും ഉദയത്തിങ്കലുമേഴാമേടത്തും സൌമ്യഗ്രഹങ്ങൾ വന്നാൽ നഗരാധിപന്നു (രാജാവിന്നു) വിജയത്തെ ചെയ്യും. പത്താമേടത്തുനില്ക്കുന്ന ചൊവ്വയും ശനിയും നഗരാധിപന്നു തോല്വിയേയും ആ സ്ഥാനത്തുനില്ക്കുന്ന ബുധൻ, ഗുരു, ശുക്രൻ ഇവർ വിജയത്തേയും ചെയ്യും. ൫

പൌരാസ്തൃതീയഭവനാ
ത്ഷൾകം യായിനഃ ശുഭൈശ്ശുഭദാഃ
വ്യസ്തമശുഭേ പാപാഃ
പൂർണ്ണസ്യ നേഷ്ടസ്ഥാ യാസ്തുഃ. ൬

ലഗ്നത്തിങ്കൽ നിന്നു മൂന്നാമേടം തുടങ്ങി ആറുരാശി താവാട്ടിലിരിക്കുന്നവർ. ഒമ്പതാമേടം തുടങ്ങി ആറുരാശി ഗൃഹംവിട്ട് അന്യരാജ്യത്തു പോയവർ. എന്നാൽ ഈ സ്ഥാനങ്ങളിൽ ശുഭന്മാർ നിന്നാൽ മുമ്പാഞ്ഞവൎക്കു ശുഭവും പാപന്മാർ നിന്നാൽ അശുഭവും ഫലം. പന്ത്രണ്ടാമേടത്തും പത്താമേടത്തും പതിനൊന്നാമേടത്തും പാപന്മാർ നില്ക്കുന്നതു പുരവാസികൾക്കും ദേശാന്തരഗതന്മാൎക്കും ഒരുപോലെ അനിഷ്ടപ്രദങ്ങളാകുന്നു.

ലഗ്നേലാഭേ കൎമ്മണി ദ്വാദശേ വാ
യദ്യേകത്രസ്യാൽ ഗ്രഹഃ ക്രൂരസംജ്ഞഃ
യായീ ഹന്യാത്തൽപുരം യദ്യപീഷ്ടഃ
ക്രൂരേഭ്യോന്യേ യായിനാശസ്സുഖം തു. ൭

ലഗ്നം, പത്ത്, പതിനൊന്ന്, പന്ത്രണ്ട് ഈ സ്ഥാനങ്ങളിൽ ഏതെങ്കിലുമൊന്നിൽ പാപഗ്രഹംവന്നാൽ ശത്രു ആ നഗരത്തെ പിടിച്ചടക്കും. സൌമ്യഗ്രഹമാണെങ്കിൽ ശത്രുവിന്നു നാശവും ഭവിക്കും.

ഇതിന്നു ശാസ്ത്രാന്തരം പറയുന്നു:—

ലഗ്നാദ്യേ ചക്രദളേ യായിജനോ നാഗരസ്തൃതീയാദ്യേ
ജയഃ സൌമ്യഗതേ സ്യാൽ ഭാഗേ ക്രൂരൈര്യുതേ ഭംഗഃ. ൮

ഒമ്പതാമേടം തുടങ്ങി ആറുരാശി യായിജനം. മൂന്നാമേടം തുടങ്ങി ആറുരാശി പൌരജനം. അതിൽ ഏതുഭാഗത്താണോ ശുഭന്മാർ ആ ഭാഗത്തു ശുഭം. ഏതുഭാഗത്താ

ണോ പാപന്മാർ ആ ഭാഗത്തു അശുഭം. അന്യങ്ങൾ മിശ്രത്തിങ്കൽ മിശ്രം. ൪

സന്ധിവിരോധലക്ഷണത്തെ പറയുന്നു:—

നൃരാശിസംസ്ഥാ ഹ്യുദയേ ശുഭാസ്സ്യു-
ര്വ്യയായസംസ്ഥാശ്ച യദാ ഭവന്തി
തദാശു സിദ്ധിം പ്രവദേന്നൃപാണാം
പാപൈർദ്വിദേഹോപഗതൈർവിരോധം. ൫

മനുഷ്യരാശിയിൽ (=മിഥുനം കന്നി തുലാം കുംഭം.) ശുഭന്മാർ നില്ക്കുകയും ആ രാശി ലഗ്നമായി വരികയും ആ രാശിയുടെ പതിനൊന്നും പന്ത്രണ്ടും സ്ഥാനങ്ങളിൽ ശുഭഗ്രഹങ്ങളുണ്ടായിരിക്കുകയും ചെയ്യുമ്പോൾ രാജ്യത്തു രാജാക്കന്മാർ തമ്മിൽ സന്ധിഭവിക്കുമെന്നും, പാപന്മാർ ഉഭയത്ത സ്ഥാനങ്ങളിൽ വരികിൽ ഒരിക്കലും സന്ധിഭവിക്കയില്ല എന്നുമാത്രമല്ല പുതുതായ വിരോധങ്ങളും സംഭവിക്കും. ൫

കേന്ദ്രോപഗതാഃ സൌമ്യാഃ
സൌമ്യൈർദൃഷ്ടാ നൃരാശിഗാഃ പ്രീതിം
കുർവ്വന്തി പാപദൃഷ്ടാഃ
പാപാ സ്സ്വേക്ഷിതാ വിപരീതം. ൬

മനുഷ്യരാശിയാകുന്ന കേന്ദ്രത്തെ പ്രാപിച്ചവരും സൌമ്യഗ്രഹങ്ങളാൽ നോക്കപ്പെട്ടവരുമായ ശുഭഗ്രഹങ്ങൾ പ്രീതിയെ(രാജാക്കന്മാർതമ്മിൽ സന്ധിയെ) ഉണ്ടാക്കും. നൃരാശിയായ കേന്ദ്രത്തിൽ നില്ക്കുന്ന പാപഗ്രഹങ്ങൾ പാപവീക്ഷണത്തോടു കൂടിയവരാണെങ്കിൽ അപ്രിയത്തെ ചെയ്യും. ൬

ദ്വിതീയേ വാ തൃതീയേ വാ ഗുരുശുക്രൌ യദാ തദാ
ശീഘ്രമാഗച്ഛതി പാന്ഥഃ പ്രവാസീവാ ന സംശയഃ. ൭

രണ്ടാമേടത്തോ മൂന്നാമേടത്തോ ഗുരുശുക്രന്മാർ ഒന്നിച്ചുനില്ക്കുന്നുണ്ടായിരുന്നാൽ ശത്രുവിന്റെ പ്രശ്നത്തിങ്കൽ ശത്രു ഉടനെ വരുമെന്നും, അല്ലെങ്കിൽ ദേശാന്തരഗതന്റെ ആഗമനം വളരെ അടുത്തിരിക്കുന്നുവെന്നും പ

റയാം. മറ്റേതിൽപലരാചാൎയ്യന്റെ പക്ഷം ഗുരുശുക്രന്മാർ
രണ്ടാളും കന്നിരാശിയിൽ നില്ക്കണമെന്നില്ല. ഒരാൾ രണ്ടാ
മേടത്തും മറ്റെയാൾ മൂന്നാമേടത്തും നില്ക്കുന്നതായാലും
ഈ യോഗമുണ്ടെന്നാകുന്നു. ൧

എന്നു ഷൾപഞ്ചാശികയിൽ
മൂന്നാമദ്ധ്യായം

—

# നാലാമദ്ധ്യായം.

ശുഭാശുഭയോഗങ്ങളെ പറയുന്നു:—

കേന്ദ്രത്രികോണേഷു ശുഭാശ്രിതേഷു
പാപേഷു കേന്ദ്രാഷ്ടമവൎജ്ജിതേഷു
സൎവ്വാൎത്ഥസിദ്ധിം പ്രവദേന്നരാണാം
വിപൎയ്യയസ്ഥേഷു വിപൎയ്യയഃ സ്യാൽ. ൧

കേന്ദ്രം, ത്രികോണം ഈ സ്ഥാനങ്ങളിൽ ശുഭഗ്രഹങ്ങ
ളോടുകൂടുകയും പാപന്മാർ കേന്ദ്രം, അഷ്ടമം ഈ സ്ഥാന
ങ്ങളെ ഒഴിച്ചു ബാക്കി ഭാവങ്ങളിൽ നില്ക്കുകയും ചെയ്താൽ
പ്രഷ്ടാവിന്നു സകലാഭീഷ്ടസിദ്ധി ഭവിക്കും. കേന്ദ്രത്തിങ്കലു
മഷ്ടമത്തിലും പാപന്മാർ നില്ക്കുകയും കേന്ദ്രം അഞ്ചു് ഒ
മ്പതു് ഈ സ്ഥാനങ്ങളൊഴിച്ചന്യഭാവങ്ങളിൽ മാത്രം ശുഭ
ന്മാർ വരികയും ചെയ്താൽ പ്രഷ്ടാവിന്നു യാതൊരുകാൎയ്യ
സിദ്ധിയും വരുന്നതല്ലെന്നും പറയാം. ൧

ത്രിപഞ്ചലാഭാസ്തമയേഷ്വസൌമ്യാ
ലാഭവ്യയേ നേഷ്ടഫലാശ്ച പാപാഃ
തുലാഥ കന്യാ മിഥുനം ഘടശ്ച
സ്ഥാനാശയേഷ്വേഷു ശുഭം വദേതി. ൨

മൂന്നു്, അഞ്ചു്, ഏഴു്, പതിനൊന്നു് ഈ സ്ഥാന
ങ്ങളിൽ ശുഭന്മാർ വന്നാൽ അൎത്ഥലാഭാദിലാഭമുണ്ടാകും.
മേൽപറഞ്ഞസ്ഥാനങ്ങളിൽ നില്ക്കുന്നതു പാപന്മാരാണെ
ങ്കിൽ അൎത്ഥനാശവും ഭവിക്കും. തുലാം കന്നി മിഥുനം കും

ങ്ങം ഈ രാശികൾ നരരാശികളാകുന്നു. ആ സ്ഥാനങ്ങളിൽ ഏതെങ്കിലും ലഗ്നമായി ശുഭന്മാരോടുകൂടി വന്നാൽ ശുഭഫലം. ൨

സ്ഥാനപ്രദാ ദശമസപ്തമഗാശ്ച സൌമ്യാ
മാനാൎത്ഥഗാഃ സഹജലഗ്നഗതാ ഭവന്തി
പാപാ വ്യയാരിസഹിതാ ന ശുഭപ്രദാഃ സ്യു-
ൎല്ലഗ്നേ ശശീ ന ശുഭദോ ദശമേ ശുഭശ്ച. ൩

പത്താമേടത്തുമേഴാമേടത്തും നില്ക്കുന്ന ശുഭന്മാർ സ്ഥാനപ്രാപ്തിയെ — തൽകാലമുള്ളതിനേക്കാൾ മേലെയുള്ള സ്ഥാനത്തെ — ചെയ്യും. രണ്ടാമേടത്തുമൂന്നാമേടത്തും ലഗ്നത്തിലും നില്ക്കുന്ന ശുഭന്മാർ അഭിമാനത്തെ കൊടുക്കും. പന്ത്രണ്ടാമേടത്തും പതിനൊന്നാമേടത്തും സ്ഥിതി ചെയ്യുന്ന പാപന്മാർ ശുഭപ്രദന്മാരല്ല. അപ്രകാരം ലഗ്നത്തിൽ നില്ക്കുന്ന ചന്ദ്രനും (ഇവിടെ ചന്ദ്രൻ പാപനായാലും സൌമ്യനായാലും ശരി) അശുഭപ്രദനാകുന്നു. പത്താമേടത്ത നില്ക്കുന്ന ചന്ദ്രൻ ശുഭപ്രദനാകുന്നു. ൩

ഇത്ഥം ദ്വിസപ്തദശമായരിപുത്രിസംസ്ഥം
ചന്ദ്രാൽ ഗുരുഃ ശുഭഫലം പ്രമദാകൃതം സ്യാൽ
ലഗ്നത്രിധൎമ്മസുതരന്ധ്രഗതാശ്ച പാപാഃ
കാൎയ്യാൎത്ഥനാശഭയദാഃ ശുഭദാഃ ശുഭാശ്ച. ൪

രണ്ട്, ഏഴ്, പത്ത്, പതിനൊന്ന്, ആറ്, മൂന്ന് ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ചന്ദ്രനെ വ്യാഴം നോക്കുന്നുണ്ടായിരുന്നാൽ സ്ത്രീനിമിത്തമായി പ്രഷ്ടാവിന്ന് അൎത്ഥാഭിമാനാദി സകല ഗുണങ്ങളും സംഭവിക്കും. ലഗ്നം, മൂന്നാമേടം, ഒമ്പതാമേടം, അഞ്ചാമേടം, എട്ടാമേടം ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന പാപഗ്രഹങ്ങൾ കാൎയ്യനാശത്തെയും അൎത്ഥനാശത്തെയും പ്രഷ്ടാവിന്ന വരുത്തുകയും അതിയായ ഭയത്തെ ഉണ്ടാക്കുകയും ചെയ്യും. എന്നാൽ മേൽപറഞ്ഞ ലഗ്നാദിസ്ഥാനങ്ങളിൽ ശുഭന്മാർ നിന്നാൽ ശുഭഫലവുമാകുന്നു. ൪

വ്യാധിതന്റെ ശുഭാശുഭലക്ഷണം പറയുന്നു:—

ശുഭഗ്രഹാഃ സൌമ്യനിരീക്ഷിതാശ്ച
വിലഗ്നസാപ്താഷ്ടമപഞ്ചമസ്ഥാഃ
ത്രിഷഡ്ദശായേഷു നിശാകരഃ സ്യാ-
ച്ഛുഭം വദേദ്രോഗനിപീഡിതാനാം. [illegible]

സൌമ്യഗ്രഹങ്ങൾ, ലഗ്നം, ഏഴ്, അഷ്ടമം, പഞ്ചമം ഈ സ്ഥാനങ്ങളിൽ നില്ക്കുകയും മററു സൌമ്യഗ്രഹങ്ങളാൽ നോക്കപ്പെട്ടവരായിരിക്കയും, ചന്ദ്രൻ മൂന്ന് ആറ് പത്ത് പതിനൊന്ന് എന്നീ സ്ഥാനങ്ങളിലെതിലെങ്കിലും നില്ക്കുകയും ചെയ്താൽ രോഗത്തിനായവന്ന ക്ഷണത്തിൽ രോഗനിവൃത്തിവന്ന സുഖപ്പെട്ടുമെന്ന പറയണം.

എന്ന ഷൾപഞ്ചാശികയിൽ നാലാമദ്ധ്യായം.

## അഞ്ചാമദ്ധ്യായം.

ദൂരഗതസ്യാഗമനം സുതധനസഹജസ്ഥിതൈർല്ലഗ്നാൽ
സൌമ്യൈർന്നഷ്ടപ്രാപ്തിർല്ലാഭോ_ഗമനം ഹിബുകസിതാഭ്യാം. ൧

ലഗ്നത്തിൽനിന്ന അഞ്ച് രണ്ട് മൂന്ന് ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ട ദേശാന്തരം പോയവന്റെ വരവിനെ പറയണം. അങ്ങിനെ നില്ക്കുന്നതു സൌമ്യഗ്രഹങ്ങളായി വരുമ്പോൾ വരും. അല്ലെങ്കിൽ സന്ദേഹം എന്നറിയണം. മേൽപ്രകാരമുള്ള രാശികളിൽ സ്ഥിതിചെയ്യുന്ന സൌമ്യഗ്രഹങ്ങളെക്കൊണ്ടുതന്നെ കട്ടുപോയ ധനം കിട്ടുമെന്നും; ദേശാന്തരം പോയവന്റെ യാതൊരു വിവരവുമില്ലെങ്കിലും അവൻ നശിച്ചിട്ടില്ലെന്നും വരുമെന്നും പറയാം. മേൽപറഞ്ഞ രാശികളിലേതിലെങ്കിലും ശുക്രബുധന്മാർ നില്ക്കുന്നുണ്ടായിരുന്നാൽ ദേശാന്തരഗതൻ ഉടൻതന്നെ വരുമെന്ന പറയാം.

ജാമിത്രേപ്യഥഷഷ്ഠേവാഗ്രഹാഃ കേന്ദ്രേച വാക്പതിഃ

പ്രോഷിതാഗമനംവിദ്യാൽത്രികോണേ ജ്ഞസിതാഭിവാ.

ഏഴാമേടവും ആറാമേടവും ഗ്രഹസംയുക്തവും (ഇവിടെ സൌമ്യപാപവിവക്ഷയില്ല.) ലഗ്നകേന്ദ്രത്തിൽ വ്യാഴവും നിന്നാൽ ദേശാന്തരം പോയവൻ വരും. ലഗ്നത്രികോണങ്ങളിൽ ബുധനോ ശുക്രനോ നിന്നാലും പ്രോഷിതാഗമനം പറയണം. ൨

അഷ്ടമസ്ഥേ നിശാനാഥേ കണ്ടകേ പാപവർജ്ജിതേ
പ്രവാസീ സുഖമായാതി സൌഖ്യൈർല്ലാഭൈസ്സമന്വിതഃ. ൩

ചന്ദ്രൻ അഷ്ടമത്തിങ്കൽ നില്ക്കുകയും കേന്ദ്രത്തിൽ പാപന്മാരില്ലാതിരിക്കുകയും ചെയ്താൽ ദേശാന്തരം പോയവൻ സുഖമായി മടങ്ങിവരും. കേന്ദ്രത്തിൽ ശുഭന്മാരുണ്ടാകിൽ അർത്ഥമിത്രാദിലാഭത്തോടുകൂടി മടങ്ങിവരും. ൩

പൃഷ്ഠോദയേ പാപനിരീക്ഷിതേ വാ
പാപസ്ഥിതേ വാരിപുകേന്ദ്രഗേ വാ
സൌമ്യൈരദൃഷ്ടേ വധബന്ധമാഹു-
ർന്നഷ്ടം വിനഷ്ടം മുഷിതം പ്രവാസ്യഃ. ൪

പൃഷ്ഠോദയമായ രാശി (ലഗ്നം) പാപവീക്ഷണത്തോടുകൂടിയതായാൽ പ്രവാസി, ശത്രുക്കളാൽ കൊല്ലപ്പെടുകയോ ബന്ധിക്കപ്പെടുകയോ ചെയ്തിരിക്കുന്നു എന്നറിയണം. ഇവിടെ ലഗ്നം ബലവാനായ പാപന്റെ ദൃഷ്ടിയോടുകൂടിയതും, ശുഭന്മാരുടെ ദൃഷ്ട്യംശരഹിതവും, പാപയോഗവിഹീനതയുമുള്ളതാണെങ്കിൽ ഹിംസിതനും, പൂർണ്ണബലവാനല്ലാത്ത പാപനാൽ വീക്ഷിക്കപ്പെട്ടതാണെങ്കിൽ ബന്ധിതനാകുന്നു. മേൽപ്രകാരമുള്ള ലഗ്നത്തിന്റെ മൂന്നാമേടത്തു പാപൻ വരികയും ആ പാപൻ ശുഭവീക്ഷണമില്ലാത്തവനായിരിക്കുകയും ചെയ്താൽ പ്രവാസി ഇന്ന സ്ഥലത്തുണ്ടെന്നറിഞ്ഞിരുന്നാലും ഇപ്പോൾ ആ സ്ഥലം വിട്ട് അന്യദിക്കിൽ പോയിരിക്കുന്നു എന്നും, സൌമ്യവീക്ഷണമില്ലാത്ത പാപൻ പൃഷ്ഠോദയലഗ്നത്തി

ന്റെ ആറാമേടത്തു നിന്നാൽ പ്രവാസി മരിച്ചുപോയി എന്നും, മേൽപ്രകാരമുള്ള പാപൻ കേന്ദ്രത്തിൽ നിന്നാൽ പ്രവാസിയുടെ ധനം മുഴുവൻ ചോരാപഹൃതമായി എന്നും പറയാം. ൫

ഗ്രഹാ വിലഗ്നാദ്യദി യേ ഗ്രഹേ തു
തേനാഹതാ വാ ദശരാശയഃ സ്യുഃ
തദ്വദ്ദിനാന്യാഗമനസ്യ വിദ്യാ-
ന്നിവൎത്തനം വക്രഗതൈൎഗ്രഹൈസ്തു. ൬

ഏതൊരു സ്പഷ്ടഗ്രഹം ലഗ്നത്തിങ്കൽ നിന്ന് എത്രാമത്തെ രാശിയിൽ നില്ക്കുന്നുവോ ആ സംഖ്യയെ പന്ത്രണ്ടിൽ ഗുണിച്ചാൽ കിട്ടിയ സംഖ്യയോളം ദിവസം കഴിഞ്ഞാൽ വരും. വക്രമുള്ള ഗ്രഹമാണെങ്കിൽ അത്ര ദിവസം കഴിഞ്ഞാൽ സ്ഥലം ഗമിക്കും.

എന്ന് ഷൾപഞ്ചാശികയിൽ അഞ്ചാമദ്ധ്യായം.

---

## ആറാമദ്ധ്യായം.

നഷ്ടപ്രാപ്തിയോഗത്തെ പറയുന്നു:—

സ്ഥിരോദയേ സ്ഥിരാംശേ വാ വൎഗ്ഗോത്തമഗതേപി വാ
സ്ഥിതം തത്രൈവ തദ്ദ്രവ്യം സ്വകീയേനൈവ ചോരിതം. ൧

സ്ഥിരരാശിയാകുന്ന ലഗ്നത്തിങ്കൽ സ്ഥിരാംശകമോ വൎഗ്ഗോത്തമാംശകമോ ഉണ്ടായിരുന്നാൽ കളവുപോയ ദ്രവ്യം അവിടത്തന്നെയാകുന്നു. കളവുചെയ്തതു വീട്ടിലുള്ളവർ തന്നെയാകയാൽ ദ്രവ്യം അന്യദിക്കിൽ പോയിട്ടുമില്ല. ഈ ലക്ഷണങ്ങൾക്കു വിപരീതമായാൽ ഫലവും വിപരീതം. ൧

ആദിമദ്ധ്യാവസാനേഷു ദ്രേക്കാണേഷു വിലഗ്നതഃ
ദ്വാരദേശേ തഥാ മദ്ധ്യേ ഗൃഹാന്തേ ച വദേദ്ധനം. ൨

ലഗ്നം ആദ്യദ്രേക്കാണത്തിലോ മദ്ധ്യദ്രേക്കാണത്തിലോ അവസാനദ്രേക്കാണത്തിലോ ആണെങ്കിൽ ക്രമ

ത്തിൽ നഷ്ടമായ ദ്രവ്യം പടിപ്പുരക്കിലും ഗൃഹത്തിന്റെയും പടിയുടെയും മദ്ധ്യത്തിലും ഗൃഹാന്തർഭാഗത്തിലുമാണെന്നു പറയാം. ൭

പൂൎണ്ണശ്ശശി ലഗ്നഗതശ്ശുഭോ വാ
ശീൎഷോദയേ സൌമ്യനിരീക്ഷിതേ വാ
നഷ്ടസ്യ ലാഭം കുരുതേ തഥാശു
ലാഭോപയാതോ ബലവാൻ ശുഭശ്ച. ൮

പൂൎണ്ണചന്ദ്രൻ ലഗ്നത്തിൽ വരികയോ ശീൎഷോദയമായ രാശി ലഗ്നമായിവരികയോ ആ ലഗ്നത്തിൽ മറ്റൊരു ശുഭന്റെ വീക്ഷണത്തോടുകൂടിയ ശുഭൻ നില്ക്കുകയോ പതിനൊന്നാമേടത്തു ബലവാനായ ശുഭൻ വരികയോ ചെയ്താൽ നഷ്ടമായ ദ്രവ്യം ഉടനെ കിട്ടുന്നതാകുന്നു. ൮

ദിഗ്വാച്യാ ലഗ്നഗതൈ
രസംഭവേ വാ വദേദ്വിലഗ്നൎക്ഷാൽ
മദ്ധ്യാച്യുതൈൎവ്വിലഗ്നാ
ന്നവാംശകൈൎവ്വാജനാ വാച്യാ. ൯

ലഗ്നത്തിങ്കൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു കട്ടുപോയ ദ്രവ്യമിരിക്കുന്ന ദിക്കിനെ പറയണം. ഗ്രഹങ്ങളുടെ ദിക്കിനെ ഇപ്രകാരം വിവരിച്ചിരിക്കുന്നു:—‘പ്രാഗാദ്യാ രവിശുക്രലോഹിതതമസ്സൌരേന്ദുവിൽസൂരയഃ’=കിഴക്കു തുടങ്ങിയുള്ള ദിക്കുകൾക്കു സൂൎയ്യൻ ശുക്രൻ കുജൻ രാഹു ശനി ചന്ദ്രൻ ബുധൻ വ്യാഴം എന്നീ ഗ്രഹങ്ങൾ അധിപന്മാരാകുന്നു. അപ്പോൾ ആദിത്യൻ ലഗ്നത്തിൽ വന്നാൽ കിഴക്കെദിക്കിലേക്കാകുന്നു അപഹരിച്ചുകൊണ്ടുപോയിരിക്കുന്നതെന്നറിയണം. ഈ ക്രമത്തിൽ മറ്റുഗ്രഹങ്ങളെക്കൊണ്ടുമറിയണം. രണ്ടോ അധികമോ ഗ്രഹങ്ങൾ ലഗ്നത്തിലുണ്ടെങ്കിൽ ബലവാനായ ഗ്രഹത്തെക്കൊണ്ടു ലക്ഷണം പറയണം. ചിലർ ലഗ്നകേന്ദ്രസ്ഥന്മാരെക്കൊണ്ടും മേൽപ്രകാരം ലക്ഷണം പറയാമെന്നു പറയുന്നു. ലഗ്നത്തിൽ ഗ്രഹങ്ങളില്ലെങ്കിൽ ലഗ്നരാശിയിൽ പൂതമായി എന്നു പറയണം. അതിപ്രകാരമാകുന്നു:—‘പ്രാഗാദിശോഃ ക്രിയവൃഷൌ യുഗ്മകൎക്കടൌ സത്രികോണൌ’=മേടവും അതിന്റെ

ത്രികോണവും കിഴക്ക്. ഇടവവും തൽത്രികോണവും തെക്ക്. മിഥുനവും ത്രികോണവും പടിഞ്ഞാറ്. കർക്കടകവും അതിൻെറ ത്രികോണവും വടക്ക്. രാശികളെക്കൊണ്ടു ദിക്കറിയേണ്ടതിപ്രകാരമാണെന്നുമേൽകാണിച്ചപ്രമാണം കൊണ്ടു സിദ്ധമാകുന്നു. ലഗ്നത്തിൻെറ അഞ്ചാംനവാംശകം ലഗ്നത്തിൻെറ എത്രാമത്തെ രാശിയിൽ വരുന്നുവോ അത്ര യോജനാദൂരത്താകുന്നു ഹൃതമായധനമെന്നും പറയാം.

എന്ന് ഷൾപഞ്ചാശികയിൽ

ആറാമദ്ധ്യായം

----------

## ഏഴാമദ്ധ്യായം

ഗർഭിണിയുടെ പുത്രലാഭത്തെയും വരൻെറ കന്യാലാഭത്തെയും പറയുന്നു:—

വിഷമസ്ഥിതേऽർക്കപുത്രേ സുതസ്യ ജന്മാന്യഥാംഗനായാശ്ച
ലബ്ധ്വാ വരസ്യ നാരീ സമസ്ഥിതേ ചാന്യഥാ വാച്യം. ൧

ഇനി പറയുവാൻപോകുന്നതു മിശ്രകാദ്ധ്യായമാകുന്നു. ഈ അദ്ധ്യായത്തിൽ പലലക്ഷണങ്ങളും ഇടകലർത്തി പറയും. അതിനാലാകുന്നു ഇതിന്നു മിശ്രകാദ്ധ്യായമെന്നു പറയുന്നത്. ലഗ്നത്തിങ്കൽനിന്നു ഒറ്റപ്പെട്ട രാശികളിൽ ശനിനിന്നാൽ ഗർഭസ്ഥനായ ശിശു പുത്രനും യുഗ്മരാശിയിലാണെ നില്ക്കുന്നതെങ്കിൽ പുത്രിയുമുണ്ടാകും. എന്നാൽ 'വിഹായ ലഗ്നം വിഷമർക്ഷസംസ്ഥഃസൌരോപി പുത്രജന്മകരോ വിലഗ്നാൽ' എന്നു വരാഹമിഹിരൻ പറഞ്ഞിരിക്കയാൽ ഈ വിധത്തിൽ ഓജരാശിയെ ഗ്രഹിക്കുന്നേടത്തു ലഗ്നത്തെ ഒഴിച്ചു ബാക്കിയുള്ളവ എന്ന അർത്ഥം ഗ്രഹിക്കണം. ലഗ്നത്തിൽ ശനിവന്നാൽ യുഗ്മരാശിക്കു പറഞ്ഞ ലക്ഷണംതന്നെ പറയാം. ശനി യുഗ്മരാശിയിൽ നിന്നാൽ വരന്നു കന്യകയെ ലഭിക്കും. ഓജരാശിയിലാണെങ്കിൽ കന്യകാലാഭംഅസാദ്ധ്യം. എന്നാൽ ഈ വിധിയിൽ ലഗ്നവും ഓജരാശിയായി ഗ്രഹിക്കണം. ൧

ഗുരുരപി സൌമ്യൈർദൃഷ്ടസ്ത്രിസ്വരമദായംദിഗ്ദശീലഗ്നാൽ
ഭവതിച വിവാഹകർത്താ ത്രികോണകേന്ദ്രേഷു വാ സൌമ്യാഃ

ലഗ്നത്തിങ്കൽനിന്നു മൂന്നു്, അഞ്ചു്, ഏഴു്, പതിനൊന്നു്, ആറു് ഈ സ്ഥാനങ്ങളിൽ ശുഭന്മാരുടെ ദൃഷ്ടിയോടുകൂടി ചന്ദ്രനോ വ്യാഴമോ നിന്നാൽ പ്രഷ്ടാവിനു വിവാഹയോഗം അടുത്തിരിക്കുന്നു എന്നു പറയാം. ലഗ്നത്തിന്റെ ത്രികോണത്തിലും കേന്ദ്രത്തിലും സൌമ്യന്മാർ വന്നാലും വിവാഹയോഗം അടുത്തതായിത്തന്നെ പറയാം. ൮

അനന്തരം വർഷയോഗത്തെ പറയുന്നു: —

ചന്ദ്രാംശുമന്തൌ രതിഗൌ സിതാർക്കീ
സുഖേഷ്ടമേ വാപി തഥാ വിലഗ്നാൽ
ദ്വിതീയദുശ്ചിക്യഗതൌ തഥാ തൌ
വർഷസ്യ വൃഷ്ടിം പ്രവദേദ്വിലഗ്നാൽ. ൯

ലഗ്നത്തിൽനിന്നു ഏഴാമേടത്തു ചന്ദ്രസൂൎയ്യന്മാർ നില്ക്കയും ശുക്രനും ശനിയും നാലാമേടത്തോ, എട്ടാമേടത്തോ, രണ്ടാമേടത്തോ, മൂന്നാമേടത്തോ നിന്നാൽ വർഷകാലത്തു മഴയുണ്ടാകുമെന്നു പറയണം. ൯

സൌമ്യാ ജലരാശിസ്ഥാ-
സ്തൃതീയധനകേന്ദ്രഗാസ്സിതേ പക്ഷേ
ചന്ദ്രേ വാപ്യുദയഗതേ
ജലരാശിസ്ഥേ വദേദ്വർഷം. ൰

മൂന്നാമേടം രണ്ടാമേടം കേന്ദ്രം ഈ രാശികൾ ജലരാശി(കർക്കടകം മകരം മീനം ഈ രാശികൾ ജലരാശികൾ.)കളായിരിക്കുകയും ആ സ്ഥാനങ്ങളിൽ സൌമ്യഗ്രഹങ്ങൾ വരികയും ചെയ്താൽ അപ്പോൾ വർഷമുണ്ടാകും. വെളുത്തപക്ഷത്തിൽ ചന്ദ്രൻ ജലരാശിയാകുന്ന ലഗ്നത്തിൽ വന്നാൽ വർഷമുണ്ടാകുമെന്നു പറയാം. ൰

പുംവർഗ്ഗേ ലഗ്നഗതേ
പുംഗ്രഹദൃഷ്ടേ ബലാന്വിതേ പുരുഷഃ
യുഗ്മേ സ്ത്രീഗ്രഹദൃഷ്ടേ
സ്ത്രീ വ്യത്യയതോ ഗർഭയുക്താ സ്യാൽ. ൧൧

പുരുഷഗ്രഹവർഗ്ഗം ലഗ്നത്തിൽ വരികയും ആ ലഗ്നം ബലവാനായിരിക്കുകയും പുരുഷഗ്രഹവീക്ഷണത്തോടുകൂടിയിരിക്കയും ചെയ്യുമ്പോൾ പ്രസവിച്ചുണ്ടാകുന്ന പ്രജ പുരുഷപ്രജയായിരിക്കും. ലഗ്നം ഓജരാശിയായിരിക്കുകയും വേണം, യുഗ്മരാശിയായ ലഗ്നത്തെ സ്ത്രീഗ്രഹങ്ങൾ നോക്കുന്നതായാൽ സ്ത്രീപ്രജയായിരിക്കും. ആദിത്യൻ, കുജൻ ഗുരു ഈ ഗ്രഹങ്ങളും ഓജരാശിയും പുരുഷൻ. ചന്ദ്രനും ശുക്രനും യുഗ്മരാശിയും സ്ത്രീ. ബുധനും ശനിയും നപുംസകം. എന്ന വിധിയുണ്ടാകയാൽ നപുംസകഗ്രഹയോഗവീക്ഷണാദികളുണ്ടെങ്കിൽ നപുംസകം. ലഗ്നം ബുധയുക്തമായെങ്കിൽ സ്ത്രീക്കു ഗർഭമുണ്ടെന്നു പറയേണം. ൫

പതിയുക്തോ ദൃഷ്ടോ വാ
ബുധഗുരുയുക്തോ നിരീക്ഷിതോ യോ രാശിഃ
സ ഭവതി ബലവാൻ ന യദാ
യുക്തോ ദൃഷ്ടോപരൈശ്ശേഷൈഃ. ൬

ലഗ്നാധിപന്റെ യോഗമോ ദൃഷ്ടിയോ, ബുധന്റെയും വ്യാഴത്തിന്റെയും യോഗദൃഷ്ടികളോ ഉണ്ടായിരിക്കയും ബാക്കിയുള്ളവരുടെ യോഗദൃഷ്ടികളില്ലാതിരിക്കുകയും ചെയ്യുമ്പോൾ ആ ലഗ്നം പൂർണ്ണബലത്തോടുകൂടിയതാകുന്നു. ൬

കുമാരികാം ബാലശശീ ബുധോ
വൃദ്ധാം ശനിസ്സൂര്യഗുരു പ്രസൂതാം
സ്ത്രീം കർക്കശാം ഭൌമസിതൌ വിധത്ത
ഏവം വയഃ സ്യാൽ പുരുഷേഷു ചൈവ. ൭

പൂർവ്വപ്രതിപദം മുതൽ ദശമിവരെ ചന്ദ്രൻ ബാലൻ. ഏകാദശി മുതൽ കൃഷ്ണപഞ്ചമിവരെ യൌവനയുക്തൻ. പിന്നെ വൃദ്ധൻ. ലഗ്നത്തിൽ നില്ക്കുന്നബാലചന്ദ്രനെക്കൊണ്ടു സ്ത്രീ കുമാരിയാണെന്നും ബുധനെക്കൊണ്ടു വൃദ്ധയാണെന്നും ശനി, സൂര്യൻ, ഗുരു ഇവരെക്കൊണ്ടു പ്രസവിച്ചവളാണെന്നും ചൊവ്വ, ശുക്രൻ ഇവരെക്കൊണ്ടു ദുഷ്ടയാണെന്നുമറിയണം. ഈപ്രകാരം പുരുഷവിഷയമായപ്രശ്നത്തിൽ പുരുഷസ്വഭാവവും പറയണം. അവിടെ പ്രസൂതാം എന്ന ലക്ഷണത്തിൽ വൈവാഹികൻ അല്ലെങ്കിൽ പുത്രനുണ്ടായവൻ എന്നർത്ഥം പറയണം. ൭

പ്രഷ്ടാവു മനസ്സിൽ ആരെക്കുറിച്ചു വിചാരിക്കുന്നു വോ അവരെ പറയുവാനുള്ള യോഗത്തെ പറയുന്നു:—

ആത്മാസമോ ലഗ്നഗ്രഹൈർഗ്രഹൈർവാ
സഹോദരസ്ഥൈസ്സുതബന്ധുസുതഗൈഃ
മാതാ വാ ഭഗിനീ വാ ചതുർത്ഥ-
ഗൈഷ്ഷഷ്ഠഗൈരിപുസ്സമോ വിജ്ഞേയഃ. വ്യ

ആദിത്യാദിഗ്രഹങ്ങളിൽവെച്ചു ഏറ്റവും ബലവാനായ ഗ്രഹം ലഗ്നത്തിൽ നിന്നാൽ പ്രഷ്ടാവു വിചാരിക്കുന്നതു ധനാഭിജാത്യവയോരൂപാദികളെക്കൊണ്ടു തന്നോടു തുല്യനായവനാകുന്നു. മൂന്നാമേടത്തുനിന്നാൽ സഹോദരനും, അഞ്ചാമേടത്തുനിന്നാൽ പുത്രനും, നാലാമേടത്തുനിന്നാൽ അമ്മയോ ഭഗിനിയോ, ആറാമേടത്തു നിന്നാൽ ശത്രുവുമാകുന്നു. വ്യ

ഭാര്യാ സപ്തമസംസ്ഥൈരേവം ധർമ്മശ്രിതൈർഗ്ഗുരുർജ്ഞേയഃ
സ്ഥാനാംശപതിമിത്രശത്രൂൻ അഥവാ വാച്യം ബലയുതൈർവ്വാ

മേൽവിവരിച്ചപ്രകാരം ഏഴാമേടത്തുനിന്നാൽ ഭാര്യയും ഒമ്പതാമേടത്തുനിന്നാൽ ധർമ്മയുക്തനായ വിശിഷ്ടപുരുഷനും പത്താമേടത്താണെങ്കിൽ ഗുരുവുമാകുന്നു. ലഗ്നത്തിങ്കൽ ആരുടെ നവാംശകം വരുന്നുവോ ആ നവാംശകാധിപതി നില്ക്കുന്ന രാശിയുടെ ഫലവും പറയാം. അംശകാധിപതിയുടെ ബന്ധു ലഗ്നത്തിൽ നില്ക്കിൽ ലഗ്നത്തിന്റെ ബന്ധു, ശത്രുവാണെങ്കിൽ ശത്രു 'ശത്രൂമന്ദസിതൌ സമശ്ശശിസുതോ മിത്രാണിശേഷാരവേഃ । തീക്ഷ്ണാംശുർഹിമരശ്മിജശ്ച സുഹൃദൌ ശേഷാസ്സമാഃ ശീതഗോഃ । ജീവേന്ദൂഷ്ണകരാഃ കുജസ്യ സുഹൃദോ ജ്ഞോരിസ്സിതാർക്കീ സമൌ । മിത്രേ സൂര്യസിതൌ ബുധസ്യ ഹിമഗുശ്ശത്രുസ്സമാശ്ചാപരേ। സൂരേസ്സൌമ്യസിതാവരീ രവിസുതോ മദ്ധ്യോപരേ ത്വന്യഥാ സൌമ്യാർക്കീ സുഹൃദൌ സമൌ കുജഗുരൂ ശുക്രസ്യ ശേഷാവരീ । ശുക്രജ്ഞൌ സുഹൃദൌ സമസ്സുരഗുരുസ്സൌരസ്യ ചാന്യേരയഃ' ഇത്യാദിയായ പ്രമാണാന്തരംകൊണ്ടു ഗ്രഹങ്ങളുടെ ശത്രുമിത്രോദാസീനഭേദത്തെ അറിയണം.

സംഗതസ്ത്രീലക്ഷണം —

അസ്തേ ചിസിതവക്രൈ:
പരിജ്ഞേയം ... ഗുരൌ ബുധേ വേശ്യാം
... ച മന്ദേശ്ചാപിതുല്യം
... നന്ത്യജാതിസ്ത്രീം. ൫൦

ഏഴാമേടം ആദിത്യൻ, ശുക്രൻ, കുജൻ ഇവരിൽ ആരെങ്കിലും കൂടിയാൽ പ്രഷ്ടാവ് അന്യഭാര്യാസംഗമം ചെയ്തു എന്നു പറയാം. വ്യാഴം നിന്നാൽ തന്റെ ഭാര്യയെന്നും, ബുധനോ ചന്ദ്രനോ നിന്നാൽ വേശ്യയെന്നും ശനി നിന്നാൽ താണജാതിസ്ത്രീയെന്നും പറയാം. സ്ത്രീയുടെ പ്രായം ചന്ദ്രന്റെ അവസ്ഥകൊണ്ട് —ബാല്യയൌവ്വനവാർദ്ധക്യാദികൊണ്ട് — അറിയണം. ൫൦

മന്ദ: പാപസമേതോ ലഗ്നാന്നവമേ ശുഭൈരദൃഷ്ട:
രോഗിതസ്സ്യ വിദേശേ ചാഷ്ടമഗോ മൃത്യുകൃദേവ. ൫൧

ശുഭന്മാരുടെ യോഗദൃഷ്ടികളോടു കൂടാതെയും പാപസമേതനായും ലഗ്നത്തിങ്കൽനിന്നു ഒമ്പതാമേടത്തു നില്ക്കുന്ന ശനി ദേശാന്തരം പോയവനെ അവിടെവെച്ചുതന്നെ രോഗപീഡിതനാക്കിച്ചെയ്യും. മേല്പ്രകാരമുള്ള ശനി അഷ്ടമത്തിൽ നിന്നാൽ മൃത്യുകാരകനാകുന്നു. ൫൧

സൌമ്യൈര്യുക്തേരവൌ:
സൌമ്യൈർദൃഷ്ടേഷ്ടമസ്ഥിതേലഗ്നാൽ
തസ്മാദ്ദേശാന്തരഗതസ്സ്യ തു
വാച്യ: പിതാ തത്സമോപി വാ തത്ര. ൫൨

സൌമ്യഗ്രഹങ്ങളോടുകൂടിയ ആദിത്യൻ സൌമ്യവീക്ഷണത്തോടുകൂടെ ലഗ്നത്തിങ്കൽനിന്ന് എട്ടാമേടത്തുനിന്നാൽ പ്രഷ്ടാവിന്റെ പിതാവോ തത്തുല്യനോ ആ ദേശത്തുനിന്നു ദേശാന്തരം പോയവരായി പറയണം. ൫൨

അംശകാൽ ജ്ഞായതേ ദ്രവ്യം ലക്ഷണൈരന്യസ്സൂത്രസ്സുതാ:
രാശേര്യ്യ: കാലദിശോ വയോ ജാതിശ്ച ലഗ്നതോ. ൫൩

ലഗ്നത്തിന്റെ അംശകംകൊണ്ടു കട്ടുപോയതു് ഇന്നവിധത്തിലുള്ള ദ്രവ്യമാണെന്നറിയണം. 'സ്വാംശേ

വിലഗ്നേ......ധാതുമൂലം...... ദീർഘഹ്രസ്വമദ്ധ്യാവസ്ഥക ളും അംശകരാശികൊണ്ടറിയണം.

'ഹ്രസ്വാസ്തിമിഗോജഘടാ മിഥുനധനുഃ കർക്കിമൃഗമു ഖാഃസമാഃ। വൃശ്ചികകന്യാമൃഗപതിവണിജോ ദീർഘാസ്സു മാഃക്ലൃപ്താഃ'=മീനം, എടവം, മേടം, കുംഭം, ഈ രാശി കൾ ഹ്രസ്വങ്ങൾ. മിഥുനം, ധനു, കർക്കടകം, മകരം ഈ രാശികൾ സമങ്ങൾ. വൃശ്ചികം, കന്നി, ചിങ്ങം, തു ലാം ഈ രാശികൾ ദീർഘങ്ങളും (നീണ്ടവയും) സമങ്ങളും (കഴമുഴയില്ലാത്തവയും) ആകുന്നു. ദ്രേക്കാണംകൊണ്ടു ക ള്ളന്മാരെ — അവരുടെ സ്വരൂപത്തെ — അറിയണം. 'കണ്ഠാംസിതവസ്ത്രവേഷ്ടിതസ്തൃക്ത ഇവാഭിരക്ഷിതും ശക്തഃ। പരശും സമുദ്യതം ധത്തേ രക്തവിലോചനഃ പുമാൻ മേഷേ' ഇത്യാദിയായി ദ്രേക്കാണാദ്ധ്യായത്തിൽ പറഞ്ഞപ്ര കാരമുള്ള ലക്ഷണങ്ങളെ അതാതു ദ്രേക്കാണങ്ങളിൽ പറ യണം. ലഗ്നരാശികൊണ്ടു കാലം, ദിക്ക്, ദേശം ഇതുക ളെ അറിയണം. മേടം, എടവം, മിഥുനം, കർക്കടകം, ധനു, മകരം ഈ രാശികൾ ലഗ്നമായിവന്നാൽ രാത്രിയെ ന്നും, മററുരാശികളാണെങ്കിൽ പകലെന്നും കളവുപോ യ സമയത്തെ പറയണം. ദിക്കിനെ ഭട്ടോല്പലൻ ഇങ്ങി നെ വ്യവസ്ഥപ്പെടുത്തിയിരിക്കുന്നു:—

ലഗ്നം മേടം രാശിയാണെങ്കിൽ ആടുകൾ മേയുന്ന ഭൂമി. എടവം പശുക്കൾ മേയുന്ന സ്ഥലം. മിഥുനമെ ങ്കിൽ കൂത്തരങ്ങോ പടയാളമോ ആയിരിക്കും. കർക്കടക മെങ്കിൽ ജലസമീപം. ചിങ്ങമെങ്കിൽ വനം. കന്നിരാ ശിയാണെങ്കിൽ തോണിക്കടവ്. തുലാം ലഗ്നമാകിൽ സ്വഗൃഹമോ നഗരമോ ആയിരിക്കും. വൃശ്ചികമെന്നാൽ കുഴി. ധനുവാകിൽ യുദ്ധഭൂമിയോ കുതിരച്ചാവടിയോ ആ കുന്നു. മകരം ജലസമീപം. കുംഭം ഗൃഹത്തിങ്കൽ പാത്ര സമീപം. മീനം ലഗ്നമാകിൽ പോയ ധനം ഇരിക്കുന്നതു ജലത്തിലായിരിക്കും. വയസ്സും ജാതിയും ലഗ്നാധിപനെ ക്കൊണ്ടറിയണം. വയസ്സ് — 'വയാംസി തേഷാം സ്തന പാനബാല്യവ്രത മദ്ധ്യകം യൗവനമദ്ധ്യവൃദ്ധാഃ। അതിവ

വൃദ്ധാഃ ഇതി ചന്ദ്രഭൌമജ്ഞശുക്രജീവാർക്കശനൈശ്ചരാണാം' = ലഗ്നാധിപൻ ചന്ദ്രനാണെങ്കിൽ മുലകുടിക്കുന്ന കുട്ടി. ചൊവ്വയെങ്കിൽ ബാല്യവയസ്സായവൻ. ബുധനാണെന്നാവരികിൽ പന്ത്രണ്ടുവയസ്സായവൻ. ശുക്രനാകുന്നുവെങ്കിൽ യൌവ്വനയുക്തൻ. ഗുരു ലഗ്നാധിപനായിവന്നാൽ മദ്ധ്യവയസ്സ്. ആദിത്യനാകിൽ വൃദ്ധൻ — എഴുപതിലധികം പ്രായമവോത്തവൻ — ശനിയായാൽ എഴുപതിലധികം വയസ്സായ അത്യന്തവൃദ്ധൻ. എന്നും (ഏകം ദ്വൌ നവ വിംശതിർദ്ധൃതികൃതിഃ പഞ്ചാശദെഷാംകൃതിഃ ചന്ദ്രാരേന്ദുജശുക്രജീവരവിസൂര്യാത്മജാനാംസമാഃ) എന്നും — പ്രമാണാന്തരങ്ങളെക്കൊണ്ടു നിശ്ചയിക്കണം. ചോരൻ ഇന്നജാതിയാണെന്നും ലഗ്നാധിപനെക്കൊണ്ടുതന്നെ പറയണം. അതിനെ തിരിച്ചറിവാൻ ഗ്രന്ഥാന്തരത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു: — 'ജീവസിതൌ വിപ്രാണാം, ക്ഷത്രസ്യാരോഷ്ണഗൂ, വിശാം ചന്ദ്രഃ। ശൂദ്രാധിപശ്ശശിസുതശ്ശനൈശ്ചരഃ സംകരഭവാനാം' = വ്യാഴവും ശുക്രനും ബ്രാഹ്മണർ. കുജനും സൂര്യനും ക്ഷത്രിയവർണ്ണം. ചന്ദ്രൻ വൈശ്യജാതി. ബുധൻ ശൂദ്രൻ. ശനി സംകരജാതി. ഇപ്രകാരമാകുന്ന ഗ്രഹങ്ങളെക്കൊണ്ടു ജാതിവിഭാഗം ചെയ്യേണ്ടുന്നതു്. ൫൬

എന്ന ഷൾപഞ്ചാശികയിൽ

ഏഴാമദ്ധ്യായം.

———:0:———

അപനയതു സകലകലികൃത-

മലപടലം സുപ്രതപ്തകനകാഭഃ

അരവിന്ദവൃന്ദവിഘടനപടു-

തരകിരണോത്കരഃ സവിതാ.

സമ്പൂർണ്ണം.

# ജ്യൌതിഷഗ്രന്ഥങ്ങൾ.

പ്രശ്നമാൎഗ്ഗം (പൂൎവ്വാൎദ്ധം) പ്രസിദ്ധ ജ്യോതിഷ്യനായ മഹാവിദ്വാൻ പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാവവൎകൾ എഴുതിയ "ഉപരത്നാവലി" എന്ന പേരുള്ള വിസ്തൃതമായ വ്യാഖ്യാനത്തോടുകൂടിയതു് 3 0 0

പ്രശ്നമാൎഗ്ഗം (ഉത്തരാൎദ്ധം) ടി 3 0 0

ജ്യോതിശ്ശാസ്ത്രസുബോധിനി (ഒന്നാംഭാഗം) ഗ്രന്ഥകൎത്താ പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാവവൎകൾ — ഇതിൽ പഞ്ചാംഗംവെപ്പാനുള്ള വിധികളെയും മററും പറയുന്നപഞ്ചാംഗപ്രബന്ധവും ഗ്രഹഗണിതപ്രബന്ധവും ശ്രാദ്ധനിൎണ്ണയപ്രബന്ധവും അടങ്ങിയിരിക്കുന്നു. 1 4 0

ജ്യോതിശ്ശാസ്ത്രസുബോധിനി (രണ്ടാംഭാഗം) പഞ്ചബോധത്തിന്റെ ഒരു വിസ്തൃതവ്യാഖ്യാനം 1 0 0

മുഹൂൎത്തപദവി — പുരാതനനായ നമ്പൂരിപ്പാട്ടിലെ 'വരദീപിക' എന്ന സംസ്കൃതവ്യാഖ്യാനത്തോടും തന്ത്രാക്കളുടെ ഭാഷയോടും ഒറവർ കൃഷ്ണപിഷാരോടിയുടെ വിവരണത്തോടുംകൂടിയതു്. 1 0 0

മാമൽക്കാരചിന്താമണി — പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാവവൎകളുടെ 'ശങ്കോല്ലേഖന'മെന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്. 0 12 0

കാലദീപകം (വലിയതു്) 0 4 0

ജ്യോതിഷപ്രവേശകം 0 1 6

ഫലക്രിയാസമുച്ചയം 0 2 0

ജ്യോതിഷമഞ്ജരി (1-ാംഭാഗം) 0 1 0